# പിണ്ടിപെരുന്നാൾ

ഫാ പീറ്റർ കാക്കശ്ശേരി & ഫാ ഇയ്യോബ് ഒ.ഐ.സി.

ആദ്യ നൂറ്റാണ്ടുകളിൽ ക്രിസ്തുദേവന്റെ ജനനവും മാമോദീസായും ഒരുമിച്ചു ഒറ്റദിവസമായിട്ടാണ് ജനുവരി ആറാം തിയ്യതി ആചരിച്ചു വന്നിരുന്നത്. നാലാം നൂറ്റാണ്ടിൽ പാശ്ചാത്യർ ഡിസംബർ 25-നെ ജനനപെരുന്നാൾ ദിവസമായി ആചരിക്കയും പൗരസ്ത്യർ അതിനെ പിന്നീട് സ്വീകരിക്കയും ചെയ്തപ്പോൾ ഇവ രണ്ടു പെരുന്നാളുകളായി മാറി എങ്കിലും ദനഹാ കർത്താവിന്റെ ഉദയം എന്ന നാമം മാറ്റാതെ മാമോദീസാ പെരുന്നാളായും ലോകത്തിനു വെളിച്ചമായി ദിവ്യരക്ഷകൻ ഉദിച്ചതിനെ അനുസ്മരിക്കുവാനായും തീ തെളിയിച്ചു കൊണ്ട് പൗരസ്ത്യർ കൊണ്ടാടി. പാശ്ചാത്യർ ഈ ദിവസത്തെ വിദ്വാന്മാരുടെ വരവു മായി അനുസ്മരിക്കുന്നു. ക്രിസ്തുമസ് (യൽദോ) പെരുന്നാളിന്റെ സമാപനമാ യിട്ടാണ് ദനഹാ (ജനുവരി 6) ഇന്നു കൊണ്ടാടപെടുന്നത്. ക്രിസ്തുമസിനു അലങ്കരിക്കുന്ന നക്ഷത്രങ്ങളും അലങ്കാരങ്ങളും ദനഹാപെരുന്നാളിനു ശേഷമേ കുന്നംകുളം പ്രദേശത്തു അഴിച്ചുമാറ്റാറുള്ളൂ.

ഈ പെരുന്നാളിനു പ്രാദേശികമായി നിരവധി പേരുകളുണ്ട്. തെക്കൻ പ്രദേ ശങ്ങളിൽ ഇതിനു രാക്കുളി പെരുന്നാളെന്നും വടക്കൻ പ്രദേശത്തുള്ളവർ പിണ്ടി പെരുന്നാളെന്നും, പിണ്ടികുത്തി പെരുന്നാളെന്നും വിളിക്കുന്നു. ചിലനാടുകളിൽ കമ്പംമെട്ട് പെരുന്നാളെന്നും മറ്റും ഇതിനു പേരുകളുണ്ട്.

രാക്കുളി പെരുന്നാൾ: മശിഹായുടെ മാമോദീസായെ അനുസ്മരിച്ച് പെരുന്നാ ളിന്റെ തലേദിവസം രാത്രിയിൽ അടുത്തുള്ള നദികളിലോ കുളങ്ങളിലോ പോയി പ്രാർത്ഥനാപൂർവ്വം നടത്തുന്ന ആചാരക്കുളിയിൽ നിന്നാണ് ഇതിനു രാക്കുളി പെരുന്നാളെന്ന പേർ സിദ്ധിച്ചത്. കുട്ടികൾ ഏൽ പയ്യാ എന്നു വിളിച്ചു ആർ ക്കുന്ന പതിവും ഉണ്ട്. യെരുശലേമിൽ യോർദ്ദാൻ നദിക്കരയിലാണ് ഇന്നും ഈ പെരുന്നാൾ ആഘോഷിക്കുന്നത്. നമ്മുടെ നാട്ടിലും ഈ ദിവസം എല്ലാവരും കുളിച്ചിരിക്കണം എന്നും കുളിക്കാത്തവർ 'പോത്താകും' എന്നു തമാശയായി പറയാറുണ്ട്.

**പിണ്ടിപെരുന്നാൾ**

വടക്കൻ പ്രദേശങ്ങളിൽ ഈ പെരുന്നാളിനു പിണ്ടികുത്തി അതിൽ പന്തം കത്തിച്ചു വയ്ക്കുകയും, പന്തം തിരി എന്നിവ കത്തിച്ചു പ്രദക്ഷിണം നടത്തി,





മശിഹാ ലോകത്തിന്റെ പ്രകാശമായിരുന്നു എന്നു വിളിച്ചു പറയുകയും ചെയ്യു ന്നതിനാൽ ഇതിനു പിണ്ടികുത്തി പെരുന്നാളെന്നു പറയുന്നു. കൂടാതെ എപ്പി ഫനി, തെയോഫനി എന്നീ പേരുകളും വേദശാസ്ത്രജ്ഞർ ഈ പെരുന്നാളിനു നൽകിയിട്ടുണ്ട്.

കുന്നംകുളം, പഴഞ്ഞി, തൃശൂർ, ഇരിഞ്ഞാലക്കുട തുടങ്ങി അങ്കമാലി വരെ യുള്ള ദേശങ്ങളിൽ ഓർത്തഡോക്സ്, കത്തോലിക്ക, പൗരസ്ത്യ സഭ (സുറായി), തൊഴിയൂർ എന്നീ എല്ലാ ക്രസ്തീയസഭാവിഭാഗങ്ങളും ഈ പെരു ന്നാൾ ആഘോഷിക്കുന്നു. കേരളത്തിലെ കത്തോലിക്കരല്ലാത്ത ക്രൈസ്തവ സഭകൾ 1953 ൽ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിക്കുന്നതു വരെ ജൂലിയൻ കലണ്ടർപ്രകാരം ക്രിസ്തുമസ് ജനുവരി 7 നും പിണ്ടി പെരുന്നാൾ ജനുവരി 19 നും ആയിരുന്നു ആഘോഷിച്ചു കൊണ്ടിരുന്നത്.

പിണ്ടി: പഴയകാലത്ത് അലങ്കാരത്തിനായി ഉപയോഗിച്ചിരുന്ന വസ്തുക്കൾ സ്വന്തപുരയിടത്തിൽ നിന്നു തന്നെ ധാരാളമായി ലഭിക്കുന്നതും അനായാസേന ഉപയോഗിക്കാൻ കഴിയുന്നതും കാഴ്ചയ്ക്കു മനോഹരവുമായ കുലച്ചു നിൽ ക്കുന്ന വാഴകൾ, കുരുത്തോലകൾ, തെങ്ങിൻ പൂക്കുലകൾ, തേങ്ങാക്കുലകൾ, നെൽപറ തുടങ്ങിയ വസ്തുക്കളായിരുന്നല്ലോ. റെഡിമെയ്ഡ് അലങ്കാര വസ്തു ക്കൾ ലഭ്യമല്ലാത്ത ആ കാലത്ത് ക്രിസ്ത്യാനികളും അവരുടെ രക്ഷകന്റെ വരവിനെ ആഘോഷിക്കുവാനും അനുസ്മരിക്കുവാനും ആയി തങ്ങളുടെ വീടുകളെ അണിയിച്ചൊരുക്കിയതു ഈ വസ്തുക്കൾ തന്നെ ഉപയോഗിച്ചാ യിരുന്നു. ദനഹാ പെരുന്നാളിനു അലങ്കാരത്തിനു ഉപയോ?ഗിക്കുന്ന പ്രധാന വസ്തു പിണ്ടി ആയിരുന്നു അതിനാൽ ഇതിനെ പിണ്ടിപെരുന്നാളെന്ന് വിളി ക്കപ്പെട്ടു. കാലക്രമേണ അതിനു അനുഷ്ഠാനക്രമവും നിലവിൽ വന്നു.

**പിണ്ടികുത്തൽ രീതി**

5-ാം തിയ്യതി നേരം വെളുത്താൽ ഒരുക്കങ്ങൾ ആരംഭിക്കുകയായി, വെട്ടേണ്ട പിണ്ടി തിരഞ്ഞെടുക്കുക, ഉറച്ച മണ്ണാമെങ്കിൽ കുഴിതയ്യാറാക്കാൻ വെള്ളം ഒഴിച്ചിടുക മുതലായവ (പണ്ടു കാലത്ത് രണ്ടു ദിവസം മുമ്പ് മുറ്റം വൃത്തിയാക്കി ചാണകം മെഴുകി ഒരുക്കുമായിരുന്നു). എല്ലാതരം പിണ്ടികളും ആ കാലത്ത് ഉപയോഗിക്കുകയില്ലായിരുന്നു. പ്രധാനമായും കുലച്ച വാഴയുടെ പിണ്ടി മാത്രമേ ഉപയോഗിക്കാവൂ എന്നാണു പറയുന്നത്. ഇല്ലെങ്കിൽ പിണ്ടി കുത്തി കഴിഞ്ഞാൽ കൂമ്പ് പിന്നേയും പൊങ്ങി വരുകയും അവ അഭംഗിക്കു കാരണമാകുകയും ചെയ്യും. കൂടാതെ കുലച്ചവാഴ ഫലഭൂഷ്ടിയുടെ പ്രതീകവു മാണ്.

രണ്ടാമതു വാഴക്കൂട്ടത്തിൽ കിഴക്കോട്ടു മുഖദർശനമായി വളർന്നു വന്നതോ കിഴക്കോട്ടു ദർശനമായി കുലവന്നതുമായ വാഴ തിരഞ്ഞെടുക്കുന്നതാണ് ഉത്തമം. കിഴക്കോട്ട് ദർശനമായ വാഴ സൂര്യപ്രകാശത്തിന്റെ ലഭ്യതയാൽ ചാഞ്ഞുപോകാത്തതും പുഷ്ടിയുള്ളതും കാഴ്ചയ്ക്കു മനോഹരവുമായിരിക്കും.

അതുപോലെ ഉണ്ണിപിണ്ടി (കാതൽ / കാമ്പ്) ഭക്ഷ്യയോഗ്യമായ പാളയം തോടൻ, പൂവൻ, കുന്നൻ തുടങ്ങിയ വാഴകളുടെ പിണ്ടികൾ മാത്രമേ ഉപയോ ഗിക്കാറുള്ളൂ കാരണം പെരുന്നാളിനു ശേഷം പിണ്ടിയുടെ എല്ലാ ഭാഗങ്ങളും ഉപേക്ഷിക്കാതെ ഉപയോഗിക്കുവാൻ സാധിക്കണമായിരുന്നു (ഉണ്ണിപിണ്ടി തോരൻ വയ്ക്കാനും, വാഴനാരുകൾ പെരകൊട്ടാനും - ഓലപുരയുടെ കാലത്ത്).

ചിലർ ഇത്രയോന്നും നോക്കാതെ കുലച്ചവാഴകൾ ഉയരവും വണ്ണവും മാത്രം നോക്കി ഉപയോഗിക്കാറുണ്ട്. മിക്കവാറും വീടുകളിൽ അല്ലെങ്കിൽ അവരുടെ പറമ്പുകളിൽ ഓണത്തിന്റെ ഉപയോഗത്തിനായി എന്നപോലെ പിണ്ടിപെരുന്നാളിന്റെ ഉപയോഗത്തിനായും വാഴ കൃഷി ചെയ്യുമായിരുന്നു.

പിണ്ടി തിരഞ്ഞെടുത്താൽ പിന്നെ അതു വെട്ടിയെടുക്കുക അതിന്റെ പുറം പോളകൾ അതായതു കറുത്ത പോളകൾ പൊളിച്ചു കളഞ്ഞു ചുകന്നരാശിയുള്ള പോളയെത്തുമ്പോൾ നിർത്തുന്നു പിന്നെ അവ കുത്തിനിർത്തുവാനായി അതിന്റെ മുകൾ വശവും ചുവടും ചെത്തി വൃത്തിയാക്കുന്നു. ഏകദേശം ആറടിക്കുമേലേ തുടങ്ങി വളരെ ഉയരമുള്ള പിണ്ടികൾ വരെ ഉപയോഗിക്കാറുണ്ട്.

ഉച്ചയ്ക്കുശേഷം വീടിന്റെ പ്രധാന നടവാതിലിനു നേരെ വരത്തക്കവണ്ണം കുഴി കുത്തി അതിൽ പിണ്ടി കുത്തി നിർത്തുന്നു. അതിനെ കുരുത്തോലകൾ കൊണ്ട് അലങ്കരിക്കുകയും നാലുവശത്തും തവികൾ കുത്തി എണ്ണയോഴിക്കാൻ തയ്യാറാക്കുകയും ചെയ്യുന്നു.

പണ്ടു മരോട്ടിക്കായുടെ തൊണ്ട് എണ്ണയോഴിക്കാനായി ഒരു പാത്രം പോലെ ഉപയോഗിച്ചിരുന്നു അതിനെ പിണ്ടിയിൽ ഉറപ്പിക്കാനായി മുളയുടെ അലകുകൾ / തടികഷ്ണങ്ങൾ എന്നിവ കൂർപ്പിച്ചോ, ഈർക്കലി വളച്ചുകൊണ്ടോ ഉറപ്പിക്കുന്നു. മെഴുകുതിരി പന്തം, ചിരാത് തുടങ്ങി പ്രകാശമുണ്ടാക്കുന്ന ഏതു മാധ്യമങ്ങളും ഉപയോഗിക്കാം പക്ഷേ ആളി കത്തിക്കുന്നവ ആയിരിക്കരുത് എന്നു മാത്രം. പിന്നീട് ഇതിനു പകരം ഇലക്ട്രിക് ബൾബുകളും കൊടികളും ഒക്കെ സ്ഥാനം പിടിച്ചതായും കാണാം പിണ്ടിയിലെ തിരികൾ എപ്പോഴും ഒറ്റസംഖ്യയായിരിക്കണം അതിനായി മുകളിൽ പാണ്ടിയുടെ തലഭാഗത്ത് ഒരു പന്തമോ അല്ലെങ്കിൽ ഒറ്റസംഖ്യയിൽ അവസാനിക്കുന്ന ഓട്ടുവിളക്കിന്റെ തലയോ, തൂക്കുവിളക്കുകളോ ഉപയോഗിക്കുന്നു. ചിലർ നെല്ല് കിഴികെട്ടി അതു എണ്ണയിൽ മുക്കി പന്തം പോലെയും ഉപയോഗിക്കാറുണ്ട്.

പ്രധാനമായും മൂന്നു നേരം (5-ന് സന്ധ്യ, 6-ന് പുലർച്ച, 6-ന് ഉച്ചതിരിഞ്ഞ്) പിണ്ടിതെളിയിക്കുന്ന രീതിയാണ് പണ്ട് ഉണ്ടായിരുന്നത്. ഇന്ന് അതു രണ്ടു നേരമായി കുറഞ്ഞിട്ടുണ്ട്. അഞ്ചാം തീയതി സന്ധ്യാനമസ്ക്കാരത്തിനു ശേഷം വൈദീകർ മദ്ബഹായിലെ തിരിയിൽ നിന്നുള്ള തീ കൊണ്ട് പള്ളിയിലെ പിണ്ടികൾ തെളിയിക്കുകയും അതിനു ശേഷം വീടുകളിലെ പിണ്ടികളും തെളിയിക്കുന്നു. പണ്ടുകാലത്ത് സന്ധ്യയ്ക്ക് പള്ളികളിൽ സന്ധ്യാ നമസ്ക്കാര സമയത്തെ മണിയടിക്ക് വിളക്കുമണിയടിക്കുക എന്നാണ് പറയുന്നത്. ഈ സമയത്ത് വീടുകളിലും വിളക്കു തെളിച്ചു വയ്ക്കുമായിരുന്നു. ഈ വിളക്കിൽ നിന്ന് കുടുംബത്തിലെ ഗൃഹനാഥൻ ആദ്യം പിണ്ടിയുടെ കിഴക്കുവശത്തു തിരി തെളിയിക്കുന്നു തുടർന്നു കുടുംബാംഗങ്ങൾ എല്ലാവരും ചേർന്ന് പിണ്ടിമുഴുവൻ തെളിയിക്കുന്നു (പിണ്ടി തെളിയിക്കുക ഗൃഹനാഥന്റെ അവകാശമാണ്). തുടർന്ന് കരിമരുന്നുകളും ദീപം തെളിയിക്കലുകളുമായി ആഘോഷിക്കുന്നു. രാത്രിയാകുമ്പോൾ വിളക്കുകൾ എല്ലാം അണയ്ക്കുകയും ഉറങ്ങാൻ പോകുകയും ചെയ്യുന്നു.

പിന്നീട് പിറ്റേന്ന് പുലർച്ച നമസ്ക്കാരത്തിനു മുമ്പോ ശേഷമോ വീണ്ടും പിണ്ടികൾ തെളിയിക്കുന്നു. കുറച്ചു നേരത്തിനു ശേഷം അവ അണയ്ക്കുന്നു. ഈ പതിവു ഇപ്പോൾ കാണുന്നില്ല. ചില സ്ഥലങ്ങളിൽ പിണ്ടി തെളിയിച്ച് അതിനു ചുറ്റും നിന്ന് കുരവയിടുന്ന പതിവും ഉണ്ടായിരുന്നതായി കേട്ടിട്ടുണ്ട്

ആറാം തിയ്യതി വൈകീട്ട് മൂന്നു മണിയോടെ വീണ്ടും പിണ്ടി തെളിയിക്കുവാൻ തുടങ്ങുന്നു. ഈ സമയത്താണു അംബലപള്ളിയിൽ നിന്നു അങ്ങാടി ചുറ്റിയുള്ള പ്രദിക്ഷണം ആരംഭിക്കുന്നത്. (പണ്ടു കാലത്ത് നാട്ടുരാജ്യങ്ങളായിരുന്നപ്പോൾ ഓരോ പള്ളികളിലും ഈ പെരുന്നാൾ ഉണ്ടായിരുന്നിരിക്കാം. പിന്നീട് അമ്പലപള്ളിയുടെ സ്ഥാപനത്തോടെ ഇതിനെ ആ പള്ളിയുടെ പെരുന്നാളായി നിശ്ചയിക്കുകയും ആചരിക്കുകയും ആയിരുന്നു. ഈ സമയത്ത് പിണ്ടി തെളിയിക്കാനുള്ള വ്യക്തി ഒഴിച്ച് ബാക്കിയെല്ലാവരും പ്രദക്ഷിണത്തിൽ പങ്കെടുക്കുന്നു. പ്രദിക്ഷണം എല്ലാ അങ്ങാടികളിലൂടേയും സഞ്ചരിച്ച് പള്ളിയിൽ എത്തുകയും ചെയ്യുന്നു. തുടർന്ന് പാതിരാത്രിവരേ പിണ്ടികൾ തെളിയിച്ചും കരിമരുന്നുകൾ കത്തിച്ചും ആഘോഷിക്കുന്നു. പിന്നെ തിരികൾ ഊതികെടുത്തുവാൻ പാടില്ല. കരിന്തിരി കത്തി അവ തനിയെ അണഞ്ഞശേഷം തിരികൾ ഊരി മാറ്റി പിണ്ടി കിഴക്കോട്ട് മറിച്ചിടുന്നു. പണ്ടുകാലത്ത് പിണ്ടി മറിച്ചിടുന്നത് പിറ്റേന്ന് കാലത്തായിരുന്നു. പിന്നീട് അവ പോളപൊളിച്ചു കാമ്പ് കറിവയ്ക്കുവാനായി ഉപയോഗിക്കുന്നു.





ഒരു വീട്ടിൽ അല്ലെങ്കിൽ തറവാട്ടിൽ മരണം നടന്ന് ഒരു വർഷം തികഞ്ഞിട്ടില്ലെങ്കിൽ ആ കുടുംബങ്ങൾ ആ വർഷം പെലയുള്ളതിനാൽ പിണ്ടി കുത്താറില്ല. എന്നാൽ അവർ പ്രധാന വാതിലിനു നേരെ തൂക്കു വിളക്കോ കച്ചേരി വിളക്കോ കത്തിച്ചു വയ്ക്കുകയും തിരികൾ കത്തിക്കുകയും ചെയ്തിരിക്കണം. ദേശത്ത് മേൽപട്ടക്കാരോ, പട്ടക്കാരോ ഇഹലോകവാസം വെടിഞ്ഞ് 41 കഴിയുന്നതിനു മുമ്പാണ് പിണ്ടി പെരുന്നാൾ വരുന്നതെങ്കിൽ ആ ദേശക്കാർ പിണ്ടികുത്താറില്ല. എന്നാൽ മെഴുകുതിരികളും വിളക്കുകളും തെളിയിക്കുകയും കൊടിയും കുരിശും (പ്രദിക്ഷണം) നടത്തുകയും ചെയ്യുന്നു.

ഇന്നു കാലം മാറിയതനുസരിച്ച് പിണ്ടിപെരുന്നാളിനും മാറ്റങ്ങൾ സംഭവിച്ചിട്ടുണ്ട്. ഓരോ വീടുകൾ പിണ്ടികുത്തുന്ന രീതി മാറി പകരം അങ്ങാടികൾ ഒന്നുചേർന്ന് പിണ്ടികൾ കുത്തുകയും അലങ്കരിക്കുകയും ചെയ്യുന്നു. അതുപോലെ പഴയ എണ്ണതിരികൾക്കുപകരം മനോഹരമായ ഇലക്ട്രിക് ബൾബുകളും തോരണങ്ങളും സ്ഥാനം പിടിച്ചിരിക്കുന്നു. കൂടാതെ ക്ലബ്ബുകളുടേയും അങ്ങാടികളുടേയും നേതൃത്വത്തിൽ കരിമരുന്നു പ്രയോഗങ്ങളും ചെണ്ടമേളവും തുടങ്ങി വേറൊരു തലത്തിലേക്ക് മാറിയിരിക്കുന്നു.

**പാച്ചോർ**

പിണ്ടി പെരുന്നാളിന്റെ ഒരു പ്രത്യേക ഭക്ഷണമാകുന്നു പാച്ചോർ. പച്ചരിയും (വെള്ളയരി) തേങ്ങാപ്പാലുമുപയോ ഗിച്ചാണ് ഈ പലഹാരം നിർമ്മിക്കുന്നത്. അന്നേ ദിവസം എല്ലാ വീടുകളിലും പാച്ചോറും ശർക്കര പാനിയും ഉണ്ടാക്കുകയും അവ കഴിക്കുകയും ചെയ്യുന്ന പതിവുണ്ട്. പള്ളിയിലും അന്നത്തെ നേർച്ച പാച്ചോറായിരിക്കും.

❑

# Eastern Orthodox Ethos Inherent in Church Architecture and Iconography



**Fr. Joshua John**

**Overview**

From the very beginning of the congregational worship in Christendom, the local churches in every locality have been the focus point of the community of believers. This aspect is not confined only to spiritual matters, but in the multifarious scenarios of human activity. In the contemporary world, although the situation is changed due to many reasons, the close association with the churches prevails everywhere. The underlining factor for such a relationship is the offspring of the fundamental belief ''Christ is all''. The Orthodox ethos, as exemplified in its liturgy, worship and traditions, proclaim the Christ-centered faith, which is symbolized in the church architecture. Orthodox Churches follow a unique sacred art form, which can be classified mainly under four heads — architecture, iconography, ethnography, and music. They are all Anagogic in nature which helps the believer to lift his thoughts from the earthly to the heavenly sphere. These four sacred art forms are organically interrelated, expressing the same spiritual essence, and its origin can be attributed to the Byzantine, dating back to the fourth century AD.

In the Orthodox worship, concentration is on Christ. The believers are gathering at different churches for corporate worship, and visualizes 'the worship at the new Jerusalem coming out of heaven from God'. One of the factors leading to such a visualization is Orthodox theology embedded in each church building, its ethos and architecture. A uniform architectural style based on its theology, adapted from the Byzantium has been carried forward for centuries in the Eastern Orthodox Churches.

**Symbolism in Orthodox Church Building**

The church building signifies the concept 'God dwells in the midst of His people', in their joys as well as sorrows. God calls us to the more fulfilling life for which we are created. Most of the churches are built in the shape of a Cross (Cruciform architecture) with a dome at the middle. In the architectural model, the Temple of God was in a cubic form or that of an elongated rectangle. The author of the Book of Hebrews while illustrating the New Covenant of the Blood of Christ which fulfills the old covenant (Heb. 9), go back to the regulations of worship at the earthly sanctuary, the Tabernacle. The specific details of its structure is elaborated which has a direct bearing on the physical structure of the Christian worship place. Eastern Orthodox thinking based on the Scripture underlines that Christ appear from the East (Matthew 24:27), and the sailing believers float in the eschatological direction like a ship, and cruising towards East to come before Christ. This makes the believer awake of a prerequisite that graces from heaven is received by accepting the Cross, i.e., confessing that salvation is through our Lord Jesus Christ. Each church is also a symbol of the Cosmos: the ceiling represents heaven, and the floor represents the Earth. In Psalm 19:1 we read ''The heavens declare the glory of God''. The luminous chandeliers suspended from the church ceiling reminds us of the majesty of the firmament, the celestial objects of the sun and the stars. The Altar is elevated by four or five steps and suspended, envisioning the meeting point of heaven and earth. That reminiscence gives the notion that the believers are lifted up through the Word (Gospel) and the Sacraments, the source of which is the Altar. Moreover, such a symbolism help enable each believer to conceive the mystery of Incarnation, not as an incident of the past, but as a present reality.

The church itself is an icon of the Everlasting King's palace. It cannot be conceived only as a worship place. Church is built with human hands



and dedicated to the Glory of God, and proclaims His divine presence (Shekhniah) in it. The earthly church is also holy since it is an image and type of the Heavenly Church. Our Lord's words ascertain this (See Matthew 21:13, 23:17-19). When the Eucharist is celebrated and divine grace is pervading on the fellowship of believers it becomes a miniature palace of the King of Kings. The extensive use of royal colors - gold, blue and white - for churches are pointing to this. The earth is transformed into a heavenly kingdom. The victory hymn of the early church proclaiming the victorious Christ, the Pantocrator, resounding Pauline exposition, ''… that at the name of Jesus every knee should bow, in heaven and on earth and under the earth, and every tongue confess that Jesus is Lord, to the glory of God the Father'' upholds this transformation experience.

Narthex (vestibule) at the west entrance of an Orthodox church represents this world and its inhabitants, where humans are called for repentance. From here people enter the Nave leading to the Kingdom experience. The Nave is considered as the place of the called ones, sanctified and deified. The floor of the Nave is elevated at a level from narthex, and still higher is the Holy Bema, where the clergy stands. (The Bema comes at the middle of the Nave. The eastern art form depicts the Dome coming above the Nave, showing the Almighty God reigns over all His creations). While entering the Nave, we make the sign of the Cross as we are moving towards the Host, Christ Himself in the company of His saints. The Saints reflect the light of Christ, as we read Moses' face was radiant and shining after his interface with the Lord. Martyrs were specially remembered in the Church's tradition. The tombs of the early martyrs were held in high veneration. Liturgy was celebrated at the graves of those who suffered persecution. This practice continued for about 300 years during times of persecution when worship was underground in the catacombs where the martyrs' tombs were easily accessible. This gave rise to the practice of keeping the relics of martyrs near the holy Altar at the time of church consecration.

**Eastern Orthodox Iconology**

Icons transmit ethos and knowledge through visual means. It points to faith, dogmas and history. Iconography followed in the Orthodox churches represent the major phases of salvation history resembling 'Christians are on a pilgrimage towards Zion (Heaven)'. This truth is the main theme of John Bunyan's 'The Pilgrim's Progress'. The icons help as a means for the interface between the worshipper and the Lord. Let's see the interior of an Orthodox Church ethos – artwork, illustrations, its color and painting, which are all implicit in our theology. At the top-most point of the church (the dome), the icon Christ Pantocrator, the Almighty Ruler and Redeemer of the universe, is shown surrounded by

His angels who serve Him and carrying out His commands.

Then comes the Eastern Apse, where Theotokos (God-bearer), Mother of God, the Virgin Mother is depicted exhibiting the link between the Creator and the creation. The Incarnation is depicted on the wall behind the Altar at a level above it. The broad painting of Theotokos holding Baby Jesus announces the Incarnation out of the infinite heaven presented to the community of believers through the Theotokos. This is in fact the fulfillment of Prophet Isaiah's Messianic prophecy: ''For to us a child is born, to us a son is given…….''

The positioning of the Icons is very important. The iconic depictions are rooted on the doctrine of the 'Incarnate God'. The prominent position goes to the Lord Incarnate at the topmost point of the dome. Then comes the Mother of God, followed by Angels, Apostles and the Saints. The worshipping community of believers along with the faithful departed are gathered under the Kingship of Christ and experience the presence of His Saints, as the manifestation of the Church Triumphant in heaven.

Selective nature symbols are extensively used along with icons, the most important of which are the vine and the wheat spikes, the source of wine and bread. Lamb as depicted in the Old Testament as the unblemished as well as the shadow of the Lord, as the Lamb of God who takes away the sin of the world confessed by John the Baptist, and the Lamb who was slain and worshipped as seen by Apostle John in his vision is shown. The dove is the symbol of the Holy Spirit. Fish also is used as a symbol, and peacock as an allegory of the Transfiguration is also depicted. Use of flowers is not usual, which is limited to very few instances.

**Meaning and Relevance**

The Bible, worship, liturgy, rituals and everything connected with our spiritual observances are rich in signs and symbolisms. Even the miracles of our Lord are understood as signs of the Kingdom of God. Making sign of the cross, kneeling down, offertory and the like are symbolic acts of the believers. The church architecture and the icons too have a purpose in church life. The structure and physical background of the worship place commensurate with the basic and fundamental belief of the worshipper is an impetus to prepare him/her for worship. Icons help the worshipper to focus his mind in worship, and make him conscious of the divine presence.

There is ample proof in contemporary history that those who once repudiated any sort of symbolisms now approve the relevance and validity of the visible expressions and signs in their worship. At the same time, unwarranted variant forms and deviations take place in the architectural forms and iconic presentations, which go against the true faith and theology of the Orthodox Church. One example is the



celebration of tri-mass for Holy Qurbana, which has been introduced in the recent century. The craze for it is reduced now, and ''Con-Celebration'' of the Holy Qurbana, which had been in practice earlier, is reinstated. Everyone should be aware of the fact that it is the Church that interprets the Bible, formulate its theology, and sets ethos for church construction and the use of icons.

Although we go through a heaven-like experience in our worship, we need to be fully aware that the mystery of Heaven and the Kingdom of God are not fully revealed. It is beyond human perception. At the time of consummation our Lord will reveal the mystery, for which we have to be awake and watchful like the five wise virgins.

**Conclusion**

Christ is the perfect Icon of God. The Orthodox Ethos always upholds and highlights this truth. The Church earnestly urge her children to lead a life centered on Christ. Providing an environment with an appropriate building model and iconography is a stepping stone to accomplish the mission to follow Christ.

**An Open Appeal**

The Oriental and other Eastern Orthodox Churches follow the Byzantine tradition in building churches. They insist priests have to take up the whole building process. For example, in Coptic Church, only priests who are well-versed in sacred art forms are authorized to build churches. The chosen priests are also sent to reputed universities for advanced learning in church architecture. They have to complete the work according to the norms under the guidance of the ecclesiastical hierarchy. This will facilitate a uniform style and ethos in Church building.

Church construction is on the increase in the Malankara Orthodox Church now-a-days. It is quite unfortunate that a conglomeration of Byzantine, Gothic, and Bharath temple forms, along with individual preferences in structural and civil engineering techniques give rise to structures of a distorted model and architecture. Herewith a humble proposal is presented to the Church hierarchy to exercise adequate control and give guidance for church building to ensure uniformity and following the Orthodox ethos. Our seminaries can exercise a major role in this by orientation programs, adding church architecture in the curriculum, and ensuring extensive learning and understanding of sacred art forms to carry out the building process in conformity with our Theology and tradition.

❑



# കൂനൻകുരിശിനെപറ്റി അല്പം

## ഡോ. എം. കുര്യൻ തോമസ്

1653 ജനുവരി 3-ന് മട്ടാഞ്ചേരിയിൽ നടന്ന കൂനൻകുരിശു സത്യം ചരിത്രഗതി മാറ്റിമറിച്ച ഒരു സംഭവമാണ്. 54 വർഷം നീണ്ട റോമൻ കത്തോലിക്കാ ആധിപത്യം ഈ ജനകീയ മുന്നേറ്റത്തിലൂടെ മലങ്കരസഭ തൂത്തെറിഞ്ഞു എന്നതിലുപരി, ഇന്ത്യൻ മണ്ണിൽ പാശ്ചാത്യർക്കെതിരെ നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായാണ് ഡോ. രാജൻ ഗുരുക്കളെപ്പോലുള്ള ചരിത്രകാരന്മാർ ഇന്ന് കൂനൻകുരിശു സത്യത്തെ കാണുന്നത്.

വളരെയധികം വളച്ചൊടിയ്ക്കപ്പെട്ട ചിത്രമാണ് കൂനൻകുരിശു സത്യത്തെപ്പറ്റി പിൽക്കാല (പ്രത്യേകിച്ചും റോമൻ കത്തോലിക്കാ) ചരിത്രകാരന്മാർ നൽകുന്നത്. ജസ്യൂട്ടുകൾക്കെതിരെയുള്ള കലാപം മാത്രമായി അതിനെ ചുരുക്കാനും, മാർ അഹത്തള്ളായുടെ മരണവാർത്ത കേട്ട് പെട്ടെന്നുണ്ടായ ഒരു വികാരപ്രകടനമായി മാത്രം അതിനെ നിസാരവൽക്കരിക്കാനുമുള്ള സംഘടിതശ്രമം ഇന്നും തുടരുന്നു. എന്തിനധികം, ഇന്ന് കൂനൻകുരിശു സത്യത്തിന്റെ വേദിതന്നെ മാറ്റിയാണ് പ്രചരിപ്പിക്കുന്നത്.

ആദ്യമൊക്കെ നിസാരമായി കരുതിയെങ്കിലും അധികം താമസിയാതെ കൂനൻകുരിശു സത്യത്തിന്റെ ഗൗരവം മനസ്സിലാക്കിയ റോമാ സിംഹാസനം അക്കാലത്തുതന്നെ അതിനെക്കുറിച്ചു പഠിക്കാൻ ഒരു കമ്മീഷനെ ചുമതലപ്പെടുത്തിയിരുന്നു. അവരുടെ റിപ്പോർട്ടും, സമകാലീന ജസ്യൂട്ട്, കർമ്മലീത്താ സഭകളുടെ രേഖകളും ഭാഗികമായെങ്കിലും പരിശോധിച്ച് ഫാ. ഡോ. ജേക്കബ് കൊല്ലാപറമ്പിൽ രചിച്ച *ദ് സെന്റ് തോമസ് ക്രിസ്ത്യൻ റവലൂഷൻ ഇൻ 1653* എന്ന ഗ്രന്ഥം കൂനൻകുരിശു സത്യത്തെപ്പറ്റി ഏതാണ്ട് വ്യക്തമായ ഒരു ചിത്രം നൽകുന്നുണ്ട്.

2007-ലെ പ. വട്ടശ്ശേരിൽ തിരുമേനിയുടെ പെരുന്നാൾ ദിവസം കൂനൻകുരിശു സത്യത്തിന്റെ ചരിത്രാവിഷ്ക്കാരമായ ഒരു ചിത്രം കോട്ടയം പഴയസെമിനാരിയിൽ അനാഛാദനം ചെയ്തു. 16 അടി നീളവും 4 അടി ഉയരവുമുള്ള ഇത്, കേരളത്തിൽ ക്യാൻവാസിൽ വരച്ച ഏറ്റവും വലിയ എണ്ണഛായാ ചിത്രമായാണ് കരുതപ്പെടുന്നത്.

സെമിനാരി പ്രിൻസിപ്പൾ ഫാ. ഡോ. കെ. എം ജോർജ്ജിന്റെ നിർദ്ദേശപ്രകാരം *സാരൂപ്യ സ്കൂൾ ഓഫ് സേക്രഡ് ആർട്സിനു*വേണ്ടി ഈ ലേഖകന്റെ മേൽനോട്ടത്തിൽ വിശദമായ ഗവേഷണം നടത്തി രണ്ടു വർഷം കൊണ്ടാണ് ഈ ചിത്രം പൂർത്തീകരിച്ചത്. അതിലെ അംശങ്ങളിൽ ചരിത്രപരമായി പരമാവധി സത്യസന്ധത പുലർത്താൻ ശ്രദ്ധിച്ചിട്ടുമുണ്ട്. ആ ചിത്രരചനയ്ക്കായി നടത്തിയ ഗവേഷണങ്ങളുടെ അടിസ്ഥാനത്തിലാണ് ഈ ലേഖനം.

ഒന്നാമതായി കൂനൻകുരിശു സത്യത്തിന്റെ വേദി ഇന്ന് റോമൻ കത്തോലിക്കർ ചൂണ്ടിക്കാട്ടുന്ന മട്ടാഞ്ചേരി അങ്ങാടിയിലെ തടിക്കുരിശല്ല. അക്കാലത്ത് റോമൻ കത്തോലിക്ക സഭ നിയമിച്ച ജുഡീഷ്യൽ കമ്മീഷന്റെ റിപ്പോർട്ടുപ്രകാരം മട്ടാഞ്ചേരിയിലെ ജീവമാതാവിന്റെ (Our lady of life) പള്ളിയാണ് സത്യം നടന്ന സ്ഥലം. ഈ റിപ്പോർട്ടുപ്രകാരം പള്ളിക്കുള്ളിലാണ് സത്യം നടന്നത്. പ്രാദേശിക പാരമ്പര്യപ്രകാരം പള്ളിമുറ്റത്തെ കൽക്കുരിശിൽ ആലാത്തുകെട്ടിയും. ഒരു പക്ഷേ നേതാക്കന്മാർ അകത്തുചെയ്ത സത്യം, വീണ്ടും പുറത്ത് കൽക്കുരിശിൽ ആലാത്തുകെട്ടി ജനക്കൂട്ടം ആവർത്തിച്ചിരിക്കണം. കയറിൽ എല്ലാവർക്കും തൊടാൻ ആവാത്തതിനാൽ *തൊട്ടവരെ തൊട്ടാണ്* സത്യം ചെയ്തതെന്നാണ് പാരമ്പര്യം. ഈ കുരിശ് ഇന്നില്ല. ഇതിന്റേതെന്നു കരുതുന്ന ഏതാനും ഭാഗങ്ങൾ ആ പള്ളിപ്പരിസരത്തുണ്ടെന്നു പറയുന്നു. ഒരു പക്ഷേ ഒരു *സ്വാതന്ത്ര്യ ചിഹ്നം* എന്നനിലയിൽ പിന്നീട് വികാരാവേശം ജനിപ്പിക്കാതിരിക്കാൻ അത് ബോധപൂർവ്വം നശിപ്പിച്ചതാവാനും മതി.

രണ്ടാമതായി, *കൂനൻകുരിശ്* എന്ന പേരാണ്. സമകാലിക മലയാളരേഖകളിലൊന്നും ഈ പേര് കാണുന്നില്ല. 18-ാം നൂറ്റാണ്ടിലെ *വർത്തമാനപുസ്തകം, നിരണം ഗ്രന്ഥവരി* തുടങ്ങിയ മലയാള കൃതികൾ *മട്ടാഞ്ചേരി കുരിശുങ്കലെ സത്യം* എന്ന രീതിയിലാണ് ഈ ഐതിഹാസിക സമരത്തെ വിവരിക്കുന്നത്. യൂറോപ്യൻ ഗ്രന്ഥകാരന്മാരും പത്തൊൻപതു മുതലുള്ള നൂറ്റാണ്ടുകളിലെ മലയാള ചരിത്രകാരന്മാരുമാണ് *കൂനൻകുരിശ്* എന്ന പേരിന് സ്ഥിരപ്രതിഷ്ഠ നേടിക്കൊടുത്തത്.

1653-ൽ സത്യംചെയ്ത കൽക്കുരിശിനു വളവുണ്ടായി (രുന്നു), അതിനാൽ *കൂനുള്ള കുരിശ്* എന്ന അർത്ഥത്തിൽ *കൂനൻകുരിശെന്നു* പേരു വീണു



എന്നാണ് ഇന്ന് പ്രചരിപ്പിക്കുന്ന ഒരു കെട്ടുകഥ. മലങ്കരയിലെ കൽക്കുരിശുകളുടെ നിർമ്മാണരീതി പരിശോധിച്ചാൽ അവയ്ക്ക് *കൂന്* ഉണ്ടാവുക അസംഭാവ്യമാണെന്നു ബോധ്യമാകും. തിരശ്ചീനമായോ ലംബമായോ ചെരിയുകയല്ലാതെ അവ വളയുന്ന പ്രശ്നമില്ല. ചെരിവിന് *കൂന്* എന്നു പറയില്ല. അപ്രകാരം ചെരിഞ്ഞാൽ മലയാള ഭാഷയിൽ അതിനെ ദ്യോതിപ്പിക്കുവാൻ *ചെരിഞ്ഞ കുരിശ്* എന്ന പദമുണ്ട്.

മട്ടാഞ്ചേരിയിലെ വിപ്ലവത്തെ നിസാരവൽക്കരിക്കാൻ പിൽക്കാലത്ത് റോമൻ കത്തോലിക്കർ പല കെട്ടുകഥകളും പ്രചരിപ്പിച്ചു. 1653-ലെ *സത്യത്തിന്റെ ലജ്ജാഭാരംകൊണ്ട് കുരിശു വളഞ്ഞുപോയി* എന്നതായിരുന്നു അതിലൊന്ന്. ആ കെട്ടുകഥയ്ക്ക് ശക്തി പകരാൻ പ്രചരിപ്പിച്ച പേരാവാൻ വഴിയുണ്ട് *കൂനൻകുരിശ്* എന്നത്.

മറ്റൊരു സംഭാവ്യതയുള്ളത് കുരിശിന്റെ വലിപ്പമാണ്. മട്ടാഞ്ചേരിയിലെ കൽക്കുരിശ് താരതമ്യേന ചെറുതാണെങ്കിൽ അതിനെ ആ അർത്ഥത്തിൽ *കുഞ്ഞൻ കുരിശെന്നു* വിളിക്കാൻ സാദ്ധ്യതയുണ്ട്. മട്ടാഞ്ചേരിയിൽ കരിങ്കല്ലില്ലായെന്നതും തറയുറയ്ക്കാൻ വിഷമമുള്ള അയഞ്ഞ മണ്ണാണെന്നതും ഈ സാദ്ധ്യതയെ ബലപ്പെടുത്തുന്നു. *കുഞ്ഞൻ കുരിശ്* യൂറോപ്യൻ ഭാഷകളിൽ കയറിയിറങ്ങി *കൂനൻകുരിശാ*കാനിടയുണ്ട്. ഏതായാലും *കൂനൻകുരിശെന്ന* പേരാണ് ഇന്ന് നിലനില്ക്കുന്നത്.

മൂന്നാമതായി, തടിച്ചുകൂടിയ ജനത്തിന്റെ പെട്ടെന്നുണ്ടായ വികാരപ്രകടനമല്ല കൂനൻകുരിശു സത്യം. റോമൻ കത്തോലിക്കാ രേഖകൾപ്രകാരം കുറഞ്ഞപക്ഷം 1652 നവംബർ പകുതി മുതലെങ്കിലും കൊച്ചിയിലും പരിസരങ്ങളിലുമുള്ള പള്ളികളിൽ *മലങ്കര പള്ളിയോഗം* തദ്വിഷമായി




കൂടിക്കൊണ്ടിരുന്നു. അവരായിരുന്നു (പഴയ ഭാഷയിൽ *പള്ളികളിലെ കത്തങ്ങളും പ്രമാണപ്പട്ടവരും*) കൂനൻകുരിശു സത്യത്തിന്റെ കേന്ദ്രബിന്ദു. അവരെ സംരക്ഷിക്കുന്ന നസ്രാണിപ്പടയും, ഒരു പക്ഷേ കൊച്ചിയിലും സമീപത്തുമുള്ള കുറെ നസ്രാണികളും ഇതിൽ പങ്കുചേർന്നിരിക്കാം. ഏതായാലും നിയമപരമായി മലങ്കരസഭയുടെ സമസ്ത കാര്യങ്ങളിലും അധികാരമുള്ള *മലങ്കര പള്ളിയോഗമാണ്* കൂനൻകുരിശു സത്യം ചെയ്തത്.

18-ാം നൂറ്റാണ്ടിൽ തിരുവിതാംകൂറിന്റെ രൂപീകരണത്തോടെ ചരിത്ര പ്രസിദ്ധമായ നസ്രാണിപ്പടയുടെ അപചയം ആരംഭിച്ചെങ്കിലും വേലുത്തമ്പി വിപ്ലവത്തെ തുടർന്ന് കേണൽ മക്കാളെ തിരുവിതാംകൂറിലെയും കൊച്ചിയിലെയും നായർപ്പടയെ പിരിച്ചുവിടുന്നതുവരെ അത് നിലനിന്നു. അവരുടെ ആകാരത്തെയും വേഷവിധാനത്തെയും പരിശീലനത്തെയുംപറ്റി വിവിധ നൂറ്റാണ്ടുകളിലെ ദീർഘമായ പല ചരിത്രവിവരണങ്ങളും ലഭ്യമാണ്. ഇവയുടെ അടിസ്ഥാനത്തിൽ ടി. കെ. ജോസഫ് രൂപംകൊടുത്ത് *കേരളാ സൊസൈറ്റി പേപ്പേഴ്‌സിൽ* പ്രസിദ്ധീകരിച്ച ഒരു രേഖാചിത്രത്തിൽ നിന്നാണ് ഈ ചിത്രത്തിലെ നസ്രാണിപ്പടയാളികൾക്ക് രൂപംകൊടുത്തിരിക്കുന്നത്.

പോർട്ടുഗീസ് കാലഘട്ടത്തിനു മുമ്പും പിമ്പുമുള്ള വിവരണങ്ങൾ പ്രകാരം, അയഞ്ഞ കാൽകുപ്പായവും പുറകോട്ട് ആലമുള്ള വെള്ളക്കുപ്പായവും (*ക്കമീശ്*) ആണ് നസ്രാണി കത്തനാർമാർ ഉപയോഗിച്ചിരുന്നത്. അവരിൽ ഭൂരിഭാഗവും നഗ്നപാദരായിരുന്നുവെന്നും ചരിത്രരേഖകൾ. 20-ാം നൂറ്റാണ്ടിൽപോലും മെത്രാന്മാരും കത്തനാർമാരും അധികാര ചിഹ്നമായി *താക്കോലും തൂവാലയും* ചുമലിൽ ധരിച്ചിരുന്നു.

കൂനൻകുരിശു സത്യത്തിനു നേതൃത്വം നല്കിയത് *ജാതിക്കുതലവൻ* പകലോമറ്റം തോമ്മാ അർക്കദ്യക്കോനും (പിന്നീട് മഹാനായ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പാ) ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരുമാണ്. കൽദായ സഭയിലെ വൈദികർ ഇന്നും അപൂർവ്വമായി ഉപയോഗിക്കുന്ന *അൽമുത്തി* എന്ന കുട്ടികാപ്പയാണ് ഈ ചിത്രത്തിൽ തോമ്മാ അർക്കദ്യക്കോൻ ധരിച്ചിരിക്കുന്നത്. പേർഷ്യൻ പാരമ്പര്യപ്രകാരം ഇതു ധരിച്ചുകൊണ്ട് വി. കുർബ്ബാന അർപ്പിക്കാം. മലങ്കരസഭയിൽ ഈ പാരമ്പര്യം അവസാനിപ്പിച്ചത് 19-ാം നൂറ്റാണ്ടിൽ മാത്രമാണ്. വിവിധ പാരമ്പര്യങ്ങളിൽനിന്ന് മലങ്കരസഭ രൂപീകരിച്ച തൊപ്പിയാണ് അദ്ദേഹം ധരിച്ചിരിക്കുന്നത്. ഇന്ന് മലങ്കര മെത്രാന്റെ അംശവസ്ത്രം ഈ *അൽമുത്തി*യുടെയും *വെട്ടുതൊപ്പിയുടെയും* പിൻഗാമിയാണ്.

മാർത്തോമ്മാ ഒന്നാമന്റെ ഒരു ഭിത്തിചിത്രം അദ്ദേഹത്തെ കബറടക്കിയിരിക്കുന്ന അങ്കമാലി പള്ളിയുടെ മദ്ബഹയിൽ ആലേഖനം ചെയ്തിട്ടുണ്ട്. അംശവടിയും സ്ലീബായും പിടിച്ചുനില്ക്കുന്ന ഈ ചിത്രം അദ്ദേഹത്തിന്റെ മുൻഗാമിയായ ഗീവർഗീസ് അർക്കദ്യക്കോന്റെയാണെന്നാണ് റോമൻ കത്തോലിക്കാ പ്രചരണം. ഇത് മാർത്തോമ്മാ ഒന്നാമനെയും കൂനൻകുരിശു സത്യത്തെയും തമസ്ക്കരിക്കാനുള്ള ബോധപൂർവമായ ശ്രമത്തിന്റെ ഭാഗമായി കാണണം.

നസ്രാണികളും അവരുടെ കത്തനാർമാരും കേരളത്തിലെ മറ്റു സവർണജാതിക്കാരെപ്പോലെ *മുൻ കുടുമ്മ* വെച്ചിരുന്നു (*പട്ടക്കാരുടെ പട്ടവും കുടുമ്മി ആയിരുന്നു - ഗുണ്ടർട്ട്*). 18-ാം നൂറ്റാണ്ടിൽ കേരളത്തിലെത്തിയ അന്ത്യോഖ്യൻ മെത്രാന്മാർ ഭഗീരഥപ്രയത്നം നടത്തിയിട്ടും (*പട്ടക്കാരുടെയും മാപ്പിളമാരുടെയും തലചിരപ്പിച്ച് പട്ടം കൊടുത്ത്.... - നിരണം ഗ്രന്ഥവരി*) 1876-ൽ പത്രോസ് തൃതീയൻ പാത്രിയർക്കീസ് വരുമ്പോഴും അപൂർവമായെങ്കിലും പട്ടക്കാർ കുടുമ്മി വളർത്തിയിരുന്നു.

കേരളത്തിലെ സവർണ ജാതികളുടെ പൊതുവായ ജാതിചിഹ്നങ്ങളിൽപെട്ട വയായിരുന്നു *കുടുമ്മിയും കടുക്കനും* (കർണാഭരണം) *പൂണൂലും.* ഉദയംപേരൂർ സുന്നഹദോസ് നസ്രാണികളുടെ ജാത്യാചാരങ്ങൾ ഭേദപ്പെടുത്തിയ കൂട്ടത്തിൽ *കടുക്കൻ* ധരിക്കുന്നത് നിരോധിച്ചിരുന്നു (ഏഴാം മൗത്വാ, ഏഴാം കൂടിവിജാരം, പതിനാലാം കാനോനാ). ഉദയംപേരൂർ സുന്നഹദോസ് അടിച്ചേൽപ്പിച്ച സാമൂഹികാചരങ്ങളിലെ ഭേദഗതികളിലൊന്നും നസ്രാണികളുടെ ഇടയിൽ നടപ്പായില്ലായെന്ന് സമകാലിക റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ തന്നെ സാക്ഷ്യപ്പെടുത്തുന്നുണ്ട്. അതിനാൽ 1653-ൽ *കടുക്കൻ* ധരിച്ച നസ്രാണി *പ്രമാണികളുടെ* സാന്നിദ്ധ്യം സ്വാഭാവികമാണ്.

നസ്രാണികളുടെ പൂണൂലിനെ സംബന്ധിച്ച് ചിലർ സംശയം ഉന്നയിച്ചിട്ടുണ്ട്. ഇത് മുഖ്യമായും *പൂണൂൽ* ഒരു ബ്രാഹ്മണ ചിഹ്നമാണെന്ന തെറ്റിദ്ധാരണയുടെ പുറത്താണ്. മുകളിൽ പറഞ്ഞതുപോലെ സവർണജാതികളുടെ പൊതു ചിഹ്നമായിരുന്നു *പൂണൂൽ.* ക്ഷേത്രനിർമ്മാണവേളയിൽ വിശ്വകർമ്മജർ പൂണൂൽ ധരിക്കണമെന്നാണ് ചട്ടം. പക്ഷേ പൂണൂലിന്റെ ഇഴകളുടെ എണ്ണത്തിൽ വ്യത്യാസമുണ്ട്. കേരളീയ ജാതി വ്യവസ്ഥയിൽ നസ്രാണികൾ ജാതിപരമായി കച്ചവടം *കുലധർമ്മ*മാക്കിയ വൈശ്യ ജാതിയിൽപെട്ടവരായിരുന്നു. ബ്രാഹ്മണർ, ക്ഷത്രിയർ മുതലായവരുമായി ഇടപഴകുന്ന *ഉയർന്നജാതി* എന്നനിലയിൽ നസ്രാണികൾ തങ്ങളുടെ ജാതി ചിഹ്നമായി *പൂണൂൽ* നിലനിർത്തി. അതല്ലാതെ നസ്രാണികളെല്ലാം നമ്പൂതിരിമാരായിരുന്നു എന്നത് പ്രകടമാക്കാനല്ല പൂണൂൽ ധരിച്ചിരുന്നത്.

18-ാം നൂറ്റാണ്ടിൽ പോലും നസ്രാണികൾ പൂണൂൽ ധരിച്ചിരുന്നു. ജസ്യൂട്ട് രേഖകളെ അവലംബിച്ച് ഡി. ഫെറോളി 18-ാം നൂറ്റാണ്ടിൽ *നസ്രാണി ആൺ പൈതങ്ങളുടെ മാമോദീസാ വേളയിൽ കാർമ്മികൻ പൂണൂൽ ആശീർവദിച്ച് ശിശുവിനെ ധരിപ്പിച്ച ശേഷം ഊരിയെടുക്കുമെന്നും, പിന്നീട് പ്രായപൂർത്തിയായ ശേഷം മാത്രമാണ് അത് ധരിക്കുന്നതെന്നും* രേഖപ്പെടുത്തിയിട്ടുണ്ട്. ദ്വിജത്വത്തിന്റെ (രണ്ടാം ജന്മത്തിന്റെ) ലക്ഷണമാണ് ബ്രാഹ്മണ മതപ്രകാരം പൂണൂൽ. മാമോദീസാ രണ്ടാം ജന്മമായതിനാൽ അതിന്റെ പ്രത്യക്ഷ ലക്ഷണമായി പൂണൂൽ ധരിച്ചിരുന്നുവെങ്കിൽ അതിന് ക്രൈസ്തവ വേദശാസ്ത്രപരമായി തെറ്റൊന്നുമില്ല. കേരളീയ സമൂഹത്തിലെ നിലനിൽപ്പിന് നസ്രാണികൾക്ക് അത് ആവശ്യമായിരുന്നു താനും.

പലരും പ്രചരിപ്പിക്കുന്നതുപോലെ കൂനൻകുരിശു വിപ്ലവമല്ല മലങ്കരസഭയെ വിഭജിച്ചത്. മറിച്ച് പറമ്പിൽ ചണ്ടിയുടെ ബദൽ മെത്രാൻ സ്ഥാനലബ്ധിയാണ്. *രണ്ടു ലക്ഷത്തിൽ നാനൂറു കുറെ* നസ്രാണികൾ കൂനൻകുരിശു വിപ്ലവത്തെ പിന്തുണച്ചു എന്നാണ് സമകാലിക പാരമ്പര്യം. വിപ്ലവം ഏതാണ്ട് സമ്പൂർണ്ണമായിരുന്നെന്ന് റോമൻ കത്തോലിക്കാ ചരിത്രകാരന്മാരും സമ്മതിക്കുന്നു. ചാണ്ടിദ്വയങ്ങൾ സത്യലംഘനം നടത്തി മറുകണ്ടം ചാടിയതോടെയാണ് *സുറിയാനി കത്തോലിക്കർ* അഥവാ *സീറോ - മലബാർ സഭ* എന്ന റോമൻ കത്തോലിക്കാ വിഭാഗം രൂപമെടുത്തത്.

സ്വാർത്ഥ ലാഭത്തിനായി മലങ്കരസഭയെ ഒറ്റിക്കൊടുത്ത പറമ്പിൽ ചാണ്ടി പ്രഭൃതികളുടെ ചതി ഇല്ലായിരുന്നെങ്കിൽ കൂനൻകുരിശു വിപ്ലവം മൂലം ഇന്ന് ഇന്ത്യയിൽ ഒരു ദേശീയ ഏകീകൃത ക്രൈസ്തവസഭ മാത്രം നിലനിന്നേനേ. കാരണം പിന്നീടുണ്ടായ എല്ലാ പിളർപ്പുകളുടെയും അടിസ്ഥാന കാരണം ചാണ്ടിയുടെ ചതിയാണ്.



# ജനാഭിമുഖമോ? മദ്ബഹാഭിമുഖമോ?



## ഫാ. സജി മാത്യു താന്നിമൂട്ടിൽ

ആരാധന ജനാഭിമുഖമായി വേണോ അതോ മദ്ബഹാഭിമുഖമായി വേണോ എന്നുള്ളത് ഒരു തർക്ക വിഷയമായി ഇന്ന് നമ്മുടെ മാധ്യമങ്ങളിൽ വാർത്തയാകുന്നു.

നമ്മുടെ സഭയിൽ മദ്ബഹാഭിമുഖമായുള്ള ആരാധനയാണ് ഉള്ളത്. പുരോഹിതൻ ഒരേ സമയം ജനത്തിൽ ഒരുവനായും, അതേ സമയം ദൈവത്തിന്റെ പ്രതിനിധിയായും നിൽക്കുന്നു.

ജനത്തിൽ ഒരുവനായി നിൽക്കുമ്പോൾ പുരോഹിതൻ കിഴക്കോട്ട് ദർശനമായും, ദൈവത്തിന്റെ പ്രതിനിധിയായി നിൽക്കുമ്പോൾ പുരോഹിതൻ ജനാഭിമുഖമായും നിൽക്കുന്നു. കൂടാതെ വേദവായന, വചന ശുശ്രൂഷ, പ്രബോധനങ്ങൾ എന്നിവക്കും പുരോഹിതൻ ജനാഭിമുഖമായി നിൽക്കുന്നു.

ജനത്തിൽ ഒരുവനായി, ജനത്തിനു വേണ്ടിയാണ് പുരോഹിതൻ ശുശ്രൂഷ അനുഷ്ഠിക്കുന്നത്. അതിനാൽ പുരോഹിതനും ജനവും ഒരുപോലെ കിഴക്കു ദിശയിലേക്ക് അഭിമുഖമായി നിന്ന് ആരാധിക്കുന്ന പാരമ്പര്യമാണ് ഓർത്തഡോക്സിയിൽ ഉള്ളത്.

സഭ ഏകമാണെന്നാണ് നാം വിശ്വാസിക്കുന്നത്. കിഴക്കോട്ട് തിരിഞ്ഞു നിന്നുള്ള പ്രാത്ഥന സഭയുടെ ഐക്യത്തെയും, ഏകത്വത്തെയുമാണ് കാണിക്കുന്നത്. എല്ലാ ദേശത്തിലുമുള്ളവർ ഒരുപോലെ നിന്ന് ആരാധിക്കുന്നു. സഭ ഏകമാണെന്ന് വിശ്വാസ പ്രമാണത്തിൽ നാം അത് ഏറ്റു പറയാറുമുണ്ട്.

ജനാഭിമുഖ പ്രാർത്ഥന 'കുളം പോലെയും' (വൃത്താകൃതിയിലുള്ളത്) കിഴക്കോട്ടു തിരിഞ്ഞുള്ള പ്രാർത്ഥന 'ഒഴുക്കുള്ള നദി പോലെയും' ആണ്. ഒഴുക്കുവെള്ളത്തിന് ചൈതന്യം ഉണ്ട്. ഒഴുക്കു വെള്ളത്തിന്റെ ഉത്ഭവ സ്ഥാനത്തേക്കു നോക്കി നാം ആരാധിക്കുന്നു. നദിയുടെ ഉൽഭവം കിഴക്ക് സിംഹാസനത്തിങ്കൽ ആകുന്നു. 'വീഥിയുടെ നടുവിൽ ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനത്തിൽ നിന്നു പുറപ്പെടുന്നതായി പളുങ്കുപോലെ ശുഭ്രമായ ജീവജലനദിയും അവൻ എന്നെ കാണിച്ചു.' Revelation 22:1.

നമ്മുടെ സഭയിൽ പ്രാർത്ഥനയും, ബലിയർപ്പണവും പഴയകാലം മുതൽ കിഴക്കോട്ട് അഭിമുഖമായി നിന്നാണ് ചെയ്തുവരുന്നത്. ദൈവാലയം കിഴക്ക് പടിഞ്ഞാറായും പരിശുദ്ധ മദ്ബഹ കിഴക്ക് വശത്തായും ആണ് നാം പണിയുന്നത്. പരിശുദ്ധ മദ്ബഹ വിശുദ്ധതയുടെ പര്യായമായി നാം കാണുന്നു.

കിഴക്കോട്ടു തിരിഞ്ഞുനിന്ന് പ്രാർത്ഥിക്കുകയും ബലി അർപ്പിക്കുകയും വേണം എന്നാണ് വി. സഭ പഠിപ്പിക്കുന്നത്.

ആലയത്തിന്റെ മുഖം കിഴക്കോട്ടായിരിക്കണം എന്ന് ദൈവം കല്പിച്ചതായി പ്രവാചകൻ പറയുന്നു. കാരണം ദൈവത്തിന്റെ തേജസ്സു കിഴക്കു വഴിയായിട്ടാണ് ആലയത്തിൽ വരുന്നത്; Ezekiel 43:4; 17; 44:1; 46:1; 47:1; Genesis 12:8; 2King 13:17;

ദൈവസൃഷ്ടിയിൽ ഒന്നായ വെളിച്ചത്തിന്റെ പ്രഭവ സ്ഥാനമായ സൂര്യന്റെ ഉദയം കിഴക്കു ഭാഗത്താണ് നാം കാണുന്നത്. കിഴക്ക് എന്നത് സൂര്യോദയം നോക്കിയാണ് നാം മനസ്സിലാക്കുന്നത്.. Number 2:3; 3:38; 21:11.

മനുഷ്യന്റെ ആദി വാസസ്ഥലമായ ഏദൻ തോട്ടവും കിഴക്കായിരുന്നു. (ഉൽപ്പത്തി 2:8) ഏദനിൽ നിന്നും ബഹിഷ്കൃതനായ മനുഷ്യൻ വീണ്ടും പറുദീസാ പ്രാപിക്കുവാൻ ആഗ്രഹിക്കുന്നു എന്നും ദൈവീക പ്രകാശത്തിലേക്ക് തിരിയുന്നു എന്നുമുള്ള അർത്ഥത്തിലാണ് നാം കിഴക്കോട്ടു തിരിഞ്ഞു നിന്ന് പ്രാർഥിക്കുന്നത്.

കിഴക്കോട്ട് നോക്കി യഹോവയെ മഹത്വപ്പെടുത്തണം എന്ന് പ്രവാചകന്മാർ ആവശ്യപ്പെടുന്നു. Isaiah 24:14,15; Ezekiel 10:19.

സമാഗമന കൂടാരത്തിന്റെ നിർമ്മിതിയിൽ കൃപാസനം കിഴക്കു വശത്താണ് നിർമ്മിച്ചത്. Leviticus 16:14; Exodus 38:13.

യഹോവയുടെ തേജസ്സ് കിഴക്കു വശത്താണെന്ന് പ്രവാചകന്മാരും, ക്രിസ്തുവും ഓർമ്മിപ്പിക്കുന്നു. Isaiah 41:2, 59: 19; Ezekiel 11:23; 43:2; Matthew 2:2;

മിന്നൽ കിഴക്കു നിന്നു പുറപ്പെട്ടു പടിഞ്ഞാറോളം വിളങ്ങുംപോലെ മനുഷ്യപുത്രന്റെ വരുവു ആകുമെന്ന് കർത്താവു തന്നെ അരുളിച്ചെയ്തിട്ടുണ്ട്. മത്താ:24:27

കർത്താവിനെ ക്രൂശിച്ചത് പടിഞ്ഞാറോട്ട് അഭിമുഖമായിട്ടായിരുന്നു എന്ന് സഭ പഠിപ്പിക്കുന്നു.

ഞങ്ങൾക്കുവേണ്ടി കുരിശിൽ തൂങ്ങപ്പെട്ടവനേ.. എന്ന് പ്രാർഥിച്ചു എന്നും സഭ ഓർമ്മിപ്പിക്കുന്നു. ഇതായിരുന്നു ആദ്യ ക്രിസ്തീയ പ്രാർത്ഥന.

യേശുക്രിസ്തു സ്വർഗ്ഗാരോഹണം ചെയ്തത്. യറുശലേമിന് കിഴക്കുള്ള ഒലിവ് മലയിൽ ആയിരുന്നു. താൻ വീണ്ടും വരുമെന്നുള്ള കർത്താവിന്റെ വാഗ്ദാനത്തിൽ സഭ പ്രതീക്ഷയോടെ ഇന്നും കാത്തിരിക്കുന്നു. കർത്താവിന്റെ രണ്ടാമത്തെ വരവ് കിഴക്കു നിന്ന് ആയിരിക്കുമെന്നും വി. സഭ പഠിപ്പിക്കുന്നു. അതുകൊണ്ടാണ് വി. മദ്ബഹ കിഴക്കു വശത്തായിരിക്കണം എന്ന് പരിശുദ്ധ സഭ നിഷ്കർഷിക്കുന്നത്.

മദ്ബഹ എന്ന സുറിയാനി വാക്കിന്റെ അർത്ഥം ബലിസ്ഥലം എന്നാകുന്നു. ത്രോണോസ് എന്നതിന് ഉയർന്ന സ്ഥലം അഥവാ സിംഹാസനം എന്നും അർത്ഥമുണ്ട്. കുദ് കുദിശിൻ (അതിവിശുദ്ധ സ്ഥലം) എന്ന പേരിലും മദ്ബഹ അറിയപ്പെടുന്നു. നമ്മുടെ സഭാ പാരമ്പര്യത്തിൽ സ്വർഗ്ഗത്തിന്റെ പ്രതീകമാണ് മദ്ബഹ. സ്വർഗ്ഗത്തിന്റെ പ്രതീകമായ മദ്ബഹ കിഴക്കു വശത്തായിട്ടാണ് നാം ദൈവാലയം പണിയുന്നത്. ആ മദ്ബഹായിലേക്ക് നോക്കിയാണ് നാം ആരാധിക്കുന്നത്.

---

മേലനങ്ങി പണി ചെയ്യുന്ന എല്ലാവരേയും നികൃഷ്ട ജാതിയാക്കിയ ഒരു സംസ്ക്കാര ത്തെ കാൽച്ചുവട്ടിലാക്കാൻ ഇംഗ്ലീഷുകാരന് അധികം ബുദ്ധിയും തന്ത്രവും ഒന്നും പ്രയോഗിക്കേണ്ടി വന്നില്ല.

ശാരീരിക അധ്വാനത്തെ അവമതിച്ചു എന്നതാണ് ആർഷ ഭാരത സംസ്ക്കാരം തലമുറകളോട് ചെയ്ത ഏറ്റവും വലിയ ക്രൂരത.

അതിവിദഗ്ദ്ധമായ കൈവിരുതും കലാവിരുതും സമ്മേളിപ്പിച്ച് സുന്ദരമായ മൺകുടങ്ങളും കലങ്ങളും നിർമ്മിച്ചവൻ വെറും കൊശവൻ.

മഹാക്ഷേത്രങ്ങളും കൊട്ടാരങ്ങളും തീർത്ത് അതിശയിപ്പിച്ച തച്ചൻ ജാതിയിൽ നീചൻ.

വെട്ടിത്തിളങ്ങുന്ന സ്വർണ്ണാഭരണങ്ങൾ മെനഞ്ഞ തട്ടാൻ പിന്നോക്ക ജാതി.

ഇരുമ്പുപണിക്കാരൻ ജാതിയിൽ വെറും തുരുമ്പ്.

കോടിയ ചുളുങ്ങിയ നമ്മുടെ മുഖങ്ങളെ മിനുക്കി പഞ്ചാരകുട്ടപ്പന്മാരാക്കുന്ന ബാർബർ മ്ലേച്ഛൻ, മലയാള സിനിമയിലെ സ്ഥിരം പരിഹാസ പാത്രം.

മണ്ണിൽ പണിയെടുത്ത് നൂറുമേനി കാർഷിക വിപ്ളവം നടത്തിയ പുലയൻ ദൃഷ്ടിയിൽ പെട്ടാൽ പോലും ദോഷമുള്ളവൻ.

ഒന്നാന്തരം വട്ടിയും കുട്ടയും നെയ്ത് നാട്ടുകാരുടെ ജീവിതം സുഖപ്രദമാക്കിയ പറയൻ അധഃകൃതരിൽ അധഃകൃതൻ.

അധ്വാനിക്കുന്ന എല്ലാ മനുഷ്യരേയും ഹീനജാതിയാക്കി മാറ്റിയ ഭാരതീയ സംസ്കാരത്തെ എന്തുജോലിയും ചെയ്യാൻ മടിയില്ലാത്ത സായിപ്പ് വലിയ ബുദ്ധിമുട്ടൊന്നു മില്ലാതെ കോളനിയാക്കി.

ഇന്ത്യ ഇന്നും പിന്നോക്കാവസ്ഥയിൽ തുടരാനുള്ള ഒരു കാരണം വിയർപ്പൊഴുക്കി ജോലി ചെയ്യുന്നവരോടുള്ള പരിഹാസവും പുച്ഛവും വെറുപ്പുമാണ്.

കല്പണിക്കാരനും കവിക്കും ഒരേ പരിഗണന കിട്ടാത്ത ഒരു സംസ്ക്കാരത്തേയും ശ്രേഷ്ഠമെന്ന് വിളിക്കാനാവില്ലെന്ന് ബുക്കർ ടി. വാഷിംഗ്ടൺ പറഞ്ഞത് ഒരു പക്ഷെ ഇന്ത്യയെ നിരീക്ഷിച്ചിട്ടായിരിക്കണം.

**– എം. എൻ. കാരശ്ശേരി**
ഭാഷാപോഷിണി



നസ്രാണിപ്പടയാളികൾ ജാതിക്കു തലവന്റെ കീഴി ലുണ്ടായിരുന്നു.

ചെറുതും വലുതുമായ നാട്ടുരാജ്യങ്ങളെ സംയോജിപ്പിച്ച് തിരുവിതാംകൂർ രൂപീകരിക്കുന്ന പ്രക്രിയയിൽ പുതുതായി പിടിച്ചടക്കിയ രാജ്യങ്ങ ളിൽ നിന്ന് ആയിരക്കണക്കിനു നസ്രാണിപ്പടയാളി കളെ മാർത്താണ്ഡവർമ തിരുവിതാംകൂർ സൈന്യ ത്തിൽച്ചേർത്തു. പിന്നീടുണ്ടായ മൈസൂർ ആക്ര മണകാലത്തും ഇവരുടെ സേവനം തിരുവിതാം കൂറിനു ലഭ്യമായി.

1809-ൽ കലാപത്തെത്തുടർന്ന് വേലുത്തമ്പി തിരുവിതാംകൂറിലെയും കൊച്ചിയിലെയും പട്ടാ ളത്തെ പിരിച്ചുവിട്ടതോടെ നസ്രാണിപ്പടയും ശിഥി ലമായി. പരമ്പരാഗത ആയുധ പരിശീലനകേന്ദ്രങ്ങളായ കളരികളെയും ഈ പ്രക്രിയ ഇല്ലായ്മ ചെയ്തു. അതോടെ നസ്രാണികളുടെ ആയോധന പരിശീ ലനവും അവസാനിച്ചു. ഇതിനെത്തുടർന്ന് പട്ടാളസേവനത്തെ ആശ്രയിച്ചിരുന്ന നല്ലൊരുസംഖ്യ നസ്രാണികൾ മറ്റു തൊഴിലുകളിലേക്ക്-മുഖ്യമായും നെൽ ക്കൃഷിയിലേക്ക് തിരിഞ്ഞു.

**കടപ്പാട്: ഡോ. എം. കുര്യൻ തോമസ്**

# നസ്രാണിപ്പട

മാർത്തോമാ നസ്രാണികൾക്ക് ഉണ്ടായിരുന്ന സായുധസേന. മധ്യകാലഘട്ട ത്തിലെ രേഖകൾ പ്രകാരം എല്ലാ നസ്രാണി പുരുഷന്മാരും ആയോധനകല യിൽ പ്രാവീണ്യം നേടിയവരായിരുന്നു. അവരുടെ എല്ലാ കുടിയിരുപ്പുകളിലും സ്വന്തമായ ഓരോ സൈന്യവും ഉണ്ടായിരുന്നു. നൂറ്റാണ്ടുകളുടെ ചരിത്രത്തിൽ ഒരിക്കലും രാഷ്ട്രീയ-ഭരണരംഗത്ത് പ്രവേശിക്കാത്ത നസ്രാണികൾ തങ്ങളുടെ വ്യാപാരത്തിന്റെയും ചരക്കുനീക്കത്തിന്റെയും അങ്ങാടികളുടെയും സംരക്ഷണത്തിനായാണ് ആയോധനകലയിൽ പ്രാവീണ്യം നേടിയത്. നസ്രാണികളെക്കൂടാതെ ചില പ്രത്യേക ജാതികളിൽപ്പെട്ടവരടങ്ങിയ ഒരു സ്ഥിരം സൈന്യവും അവർക്കുണ്ടായിരുന്നു.

നസ്രാണിപ്പടയുടെ ഉദ്ഭവം എന്നാണെന്നു വ്യക്തമല്ല. 9-ാം ശതകത്തിലെ തരിസാപ്പള്ളി ചെപ്പേടിൽ തരിസാപ്പള്ളിയുടെയും അങ്ങാടിയുടെയും സംരക്ഷണം അറുനൂറ്റവർ എന്ന സായുധസംഘത്തെയാണ് ഏൽപ്പിക്കുന്നത് എന്നതിൽനിന്നും 9-ാം ശതകത്തിനുശേഷമാണ് നസ്രാണികൾ ആയുധ പരിശീലനത്തിലേക്കു തിരിഞ്ഞതെന്നു വ്യക്തമാകുന്നു. വ്യാപാര ശൃംഖലയുടെ വിപുലീകരണവും മധ്യകാലഘട്ടത്തിൽ കേരളത്തിൽ നിലനിന്ന അരക്ഷിതാവസ്ഥയുമാകാം നസ്രാണികളെ സ്വന്തം സുരക്ഷിതത്വം ഉറപ്പുവരുത്താൻ ഒരു സൈന്യം രൂപീകരിക്കുന്നതിനു പ്രേരിപ്പിച്ചത്.

നായർ പടയാളികളെപ്പോലെ ചിട്ടയായ ആയോധന പരിശീലനം നസ്രാണികൾക്കുണ്ടായിരുന്നു. പരമ്പരാഗത കളരികളിൽ പണിക്കർമാരുടെ കീഴിൽ 8 വയസ്സു മുതൽ 25 വയസ്സുവരെ കഠിനമായ പരിശീലനമാണ് അവർ നടത്തിയിരുന്നത്. നായന്മാരും നസ്രാണികളും ഈ പരിശീലനത്തിൽ പരസ്പരം സഹകരിച്ചിരുന്നു. നായർ പണിക്കർമാരുടെ കീഴിൽ നസ്രാണികളും നസ്രാണി പണിക്കർമാരുടെ കീഴിൽ നായന്മാരും പരിശീലനം നേടുന്നത് സാധാരണമായിരുന്നു. ഉദയംപേരൂർ ഇൻക്വിസിഷന്റെ കനോനകൾ ഈ വസ്തുത ശരിവയ്ക്കുന്നുണ്ട്. ഇന്നും നസ്രാണികളുടെ വിവാഹാവസരത്തിൽ മതഭേദം കൂടാതെ ആശാനെ നമസ്കരിച്ച് ദക്ഷിണ നല്കുന്നത് ഈ പാരമ്പര്യത്തിന്റെ ബാക്കിപത്രമാണ്.

ഇവർ നായർ പടയാളികളെപ്പോലെ നെറ്റിയിൽ കുറിധരിക്കുകയോ ദേഹത്ത് ഭസ്മം പൂശുകയോ ചെയ്തിരുന്നില്ല. എന്നാൽ തലയിലെ കുടുമയ്ക്കുള്ളിൽ ഒരു കുരിശു ധരിക്കുകയും നെറ്റിയിൽ ഒരു കുരിശു വരച്ചുവയ്ക്കുകയും ചെയ്യുന്ന പതിവുണ്ടായിരുന്നു. വാളും പരിചയും, വേൽ അഥവാ കുന്തം, തോക്ക് ഇവയിൽ ഏതെങ്കിലും ഒരു ആയുധം കൂടാതെ നസ്രാണികൾ സ്വന്തം വീട്ടിൽനിന്നു പുറത്തിറങ്ങില്ലായിരുന്നു. എങ്കിലും പള്ളിക്കുള്ളിൽ ആയുധങ്ങൾ പ്രവേശിപ്പിച്ചിരുന്നില്ല.

വ്യാപാരത്തിന്റെയും ചരക്കുനീക്കത്തിന്റെയും അങ്ങാടികളുടെയും സംരക്ഷണത്തിലുപരി മറ്റുചില ഉത്തരവാദിത്വങ്ങളും നസ്രാണിപ്പടയ്ക്കുണ്ടാ യിരുന്നു. തങ്ങൾ താമസിക്കുന്ന നാട്ടുരാജ്യത്തിനു വിദേശഭീഷണി ഉണ്ടാകുമ്പോൾ അതത് രാജാക്കന്മാരെ അവർ സഹായിച്ചു. പലരും നാട്ടുരാജ്യ ങ്ങളിലെ സ്ഥിരം സേനകളിൽ പിന്നീട് അംഗങ്ങളായി. നസ്രാണികളുടെ ജാതിപരമായ അവകാശങ്ങൾക്ക് ഭീഷണിയുണ്ടാകുമ്പോൾ രാജ്യാതിർത്തികൾ ക്കുപരിയായി നസ്രാണിപ്പട സംഘടിക്കുകയും അവകാശസംരക്ഷണത്തിനായി പോരാടുകയും ചെയ്തിരുന്നു. 16-ാം നൂറ്റാണ്ടിൽ പറവൂർ രാജാവ് നടത്തിയ ഒരു ജാത്യാവകാശ ലംഘനത്തിനെതിരായി നസ്രാണിപ്പട സംഘടിച്ചതായും അവകാശം നിലനിർത്തിയതായും രേഖകളുണ്ട്.

ജാതിക്കു തലവനായ അർക്കദ്യക്കോൻ ആയിരുന്നു രാജ്യസീമകൾക്കുപരി നസ്രാണിപ്പടയുടെ തലവൻ. മ്ശിഹാക്കാലം 1523-ൽ ഇപ്രകാരം 25,000

# നസ്രാണി ഭടന്മാരുടെ സങ്കേതം

പുരാതനകാലം മുതൽ അങ്കമാലി നസ്രാണി ഭടന്മാരുടെ ഒരു സങ്കേതവും അങ്കം, കളരിപ്പയറ്റ് തുടങ്ങിയ പല ആയോധനകലകളും അഭ്യസിപ്പിച്ചിരുന്ന ഒരു കേന്ദ്രവുമായിരുന്നു. അങ്കം അഭ്യസിപ്പിച്ചുരുന്ന മാലി (മൈതാനം) ആയതുകൊണ്ടാകാം 'അങ്കമാലി' എന്ന നാമം ലഭിച്ചതെന്ന് കരുതപ്പെടുന്നു.

1599ൽ ആർച്ച്ബിഷപ്പ് മെനെസിസ് കൊച്ചിയിൽ വന്നിറങ്ങുമ്പോൾ അങ്കമാലിയിലെ ആർക്കദിയോക്കൻ ഗീവർഗീസ്, രണ്ടുപണിക്കന്മാരുടെ അകമ്പടിയോടെ ആയുധധാരികളായ മൂവ്വായിരം (3000) നസ്രാണി ഭടന്മാരോടൊപ്പം കൊച്ചിയിലേക്ക് പുറപ്പെട്ടതായി കാണാം.

കൊച്ചി രാജാവ് യുദ്ധത്തിന് നസ്രാണിഭടന്മാരുടെ സേവനം ഉപയോഗിച്ചിരുന്നു. മാർത്തോമ്മാ നസ്രാണികളുടെ കളരിയും കച്ചകെട്ടും പണിക്കന്മാരും ആയുധാഭ്യാസവും മറ്റും ഉണ്ടായിരുന്നു. കൊച്ചിരാജാവിന്റെ കല്പനയനുസരിച്ചു ഉദ്ദേശം അൻപതിനായിരം (5000) നസ്രാണികൾ യുദ്ധസന്നദ്ധരായി ആയുധങ്ങളോട് കൂടി പുറപ്പെടുവാൻ സാധിച്ചിരുന്നുവെന്നു ഹോ (ഒഫധഏഒ) രേഖപ്പെടുത്തുന്നുണ്ട്

Ref: കൊച്ചിരാജ്യചരിത്രം, കെ. പി. പദ്മനാഭമേനോൻ

കൊച്ചി രാജാവിന്റെ സേവനത്തിനു അൻപതിനായിരം പടയാളികളെ നസ്രാണികൾ നൽകിയിരുന്നുവെന്നും അവരെ പിൻവലിച്ചാൽ രാജാവിന്റെ സൈനികശക്തി ദുർബലമാകുമെന്നും രേഖപ്പെടുത്തിയി രിക്കുന്നു.

Ref: Jornada - Guvaya ]

1652-ൽവന്ന അഹത്തള്ളയുടെ കപ്പൽ കൊച്ചിയിലെത്തിയപ്പോൾ, അവിടെ ഇരുപത്തി അയ്യായിരം സായുധരായ മാർത്തോമാ നസ്രാണി കളായ ഭടന്മാരുടെ അകമ്പടിയോടെ അങ്കമാലിയിലെ തോമ അർക്കദി യോക്കൻ ആഗതനായത് .

ഉദയംപേരൂർ ഇൻക്വിസിഷനു ശേഷം നസ്രാണിസമൂഹം പോർച്ചുഗീ സ്വൈദേശികാധിപത്യത്തിനു കീഴ്പ്പെട്ടതു മുതൽക്കു ആയുധാഭ്യാസവും കച്ചകെട്ടും നസ്രാണികളുടെയിടയിടയിൽ ക്ഷയിച്ചു തുടങ്ങി. നസ്രാണി കൾക്കു രാജാവുണ്ടായിരുന്നു കാലത്തും, രണ്ടു ശദാബ്ദങ്ങൾ വരെ അതിൽ പിന്നെയും യോദ്ധക്കളായി അനേകായിരം പേർ ഉണ്ടായിരുന്നു. പോർച്ചുഗീസുകാർ എത്തിയ കാലഘട്ടത്തിൽ മുൻപ് സൂചിപ്പിച്ചതു പോലെ അന്പത്തിനായിരത്തിൽപ്പരം നസ്രാണി പടയാളികൾ ഉണ്ടായിരുന്നതായി കണക്കാക്കപ്പെടുന്നു.

**(മാർത്തോമാ ക്രിസ്ത്യാനികൾ - ബെർണാഡ്തോമ)**

കടപ്പാട്: അങ്കമാലി രേഖകൾ (വർഗീസ് അങ്കമാലി, ജോമോൻ തച്ചിൽ)

# ആരാധനാ വർഷം

ഫാ. സന്തോഷ് വർഗീസ്



## യൽദോയ്ക്ക് ശേഷം രണ്ടാം ഞായറാഴ്ച

വായനാ ഭാഗം എബ്രായ ലേഖനം 11: 23-31

**വിശ്വാസവും അതിൻറെ രഹസ്യാത്മകതയും (Faith and it's secret)**

വിശ്വാസജീവിതത്തിൽ മനസ്സാക്ഷിയുടെ പ്രേരണ വളരെയധികം പ്രാധാന്യമുള്ള ഒരു ഘടകമായി നാം പരിഗണിക്കേണ്ടിയിരിക്കുന്നു. മനസാക്ഷിക്ക് അനുസരണമായി ജീവിക്കാത്ത മനുഷ്യനെ അധികം ഭയക്കണം എന്നാണ് പറയപ്പെടുന്നത്.

നാം എന്തെങ്കിലും ചെയ്യുവാനായി ആഗ്രഹിക്കുമ്പോൾ ഹൃദയഭാഗത്ത് നിന്ന് പൊങ്ങി വരുന്നതും ആന്തരിക ശ്രവണ പുടങ്ങൾ മുഖാന്തരം ശ്രദ്ധിക്കപ്പെടുന്നതും ആയ ശബ്ദത്തിന് ആണല്ലോ മനസാക്ഷി എന്ന് പറയുന്നത്. ഈ ശബ്ദത്തിന് മനുഷ്യ ജീവിതത്തിൽ സ്ഥാനം ഉണ്ടെന്നുള്ള കാര്യം പലരും വിസ്മയിച്ച് കളയാറുണ്ട്.

ദൈവപ്രേരണയാൽ മനസ്സാക്ഷിയാൽ നയിക്കപ്പെട്ട വിശുദ്ധനായ യൗസേപ്പിതാവിന്റെ സ്വപ്നവും, സ്വപ്നത്തെ തുടർന്നുള്ള അദ്ദേഹത്തിൻറെ അനുസരണവും നമ്മെ സ്വാധീനിക്കേണ്ടതാണ്.

മനസ്സാക്ഷിയും വിശ്വാസവും തമ്മിൽ വളരെയധികം അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

വാ 11:23-29

യഹൂദന്മാരെ സംബന്ധിച്ചിടത്തോളം അവരുടെ ചരിത്രത്തിൽ മോശ അതിപ്രധാനമായ പരമാധികാരമുള്ള ഒരു വ്യക്തി ആയിട്ടാണ് കണക്കാക്കപ്പെടുന്നത്. എബ്രായ ലേഖകനെ സംബന്ധിച്ചിടത്തോളം മോശയുടെ വിശ്വാസം സർവ്വശ്രേഷ്ഠമായ ഒരു വിശ്വാസമായി രേഖപ്പെടുത്തുന്നു. മോശയുടെ മാതാപിതാക്കളുടെ വിശ്വാസവും അതിശ്രേഷ്ഠമായ വിശ്വാസമായിരുന്നു. വിശ്വാസത്താൽ മോശെയുടെ ജനനത്തിങ്കൽ ശിശു സുന്ദരൻ എന്ന അമ്മയപ്പന്മാർ കണ്ടു; രാജാവിന്റെ കല്പന ഭയപ്പെടാതെ അവനെ മൂന്നുമാസം ഒളിപ്പിച്ചുവച്ചു (11:23).

മോശയുടെ വിശ്വാസത്തിൻറെ അടിസ്ഥാനവും മാതാപിതാക്കളുടെ വിശ്വാസത്തോട് ബന്ധപ്പെട്ടിരിക്കുന്നു. ആയതുപോലെ മോശയുടെ ജനത്തോടുള്ള വിധേയത്വം കാണിക്കുന്നത്, വിശ്വാസത്തിൻറെ ഏറ്റവും ശക്തമായ പ്രവർത്തി ആയിട്ടാണ്.

ദൈവജനത്തിന്റെ സുരക്ഷക്കുവേണ്ടി/ നന്മയ്ക്കുവേണ്ടി ലോക പ്രകാരമുള്ള സകല മഹത്വങ്ങളും മോശ ത്യജിക്കുന്നു (വാ11: 25-26).

മിസ്രയീമിലെ നിക്ഷേപങ്ങളെക്കാൾ ക്രിസ്തുവിന്റെ നിന്ദ വലിയ ധനം എന്ന് എണ്ണുകയും ചെയ്തു. മോശ, ക്രിസ്തുവിന്റെ നിഴലായി കഷ്ടത വഹിക്കുകയും തൻറെ ജനത്തിനുവേണ്ടി തന്നെത്താൻ ത്യാഗം അനുഭവിക്കുകയും ചെയ്യുന്നു.

മോശ തന്റെ തലമുറയിൽ ക്രിസ്തുവിനുവേണ്ടി കഷ്ടത അനുഭവിച്ചു, മോശയുടെ വിധേയത്വം പൂർണമായി ബോധ്യപ്പെട്ടു കൊണ്ട് തന്നെ ജനത്തിനുവേണ്ടി ലോകത്തിന്റെ സുഖസൗകര്യങ്ങൾ ത്യജിച്ചു.

ഈ ലോകത്തിലെ സ്ഥാനമാനങ്ങളെക്കാൾ വരാനിരിക്കുന്ന ലോകത്തിലെ നിത്യമായ സൗഭാഗ്യത്തിൽ മോശ പൂർണമായ ആശ്രയിച്ചു. വാ 11:27. വിശ്വാസത്താൽ അവൻ അദൃശ്യ ദൈവത്തെ കണ്ടതുപോലെ ഉറച്ചുനിൽക്കുകയാൽ രാജാവിന്റെ കോപം ഭയപ്പെടാതെ മിസ്രയീം വിട്ടുപോന്നു, മിദ്യാനിലേക്കുള്ള മോശയുടെ വിടവാങ്ങൽ ഒരു ഭയത്തിൽ നിന്ന് ഉളവാകുന്നത് അല്ല, എന്നാൽ ദൈവനിയോഗത്തിന്റെ അനുഭവമായി കരുതേണ്ടതാണ്.

വാ 11:28

വിശ്വാസത്താൽ മോശ കടിഞ്ഞൂലുകളുടെ സംഹാരകൻ അവരെ തൊടാതിരിക്കാൻ പെസഹയും, ചോരത്തളിപ്പും ആചരിച്ചു.

വാ 11:29 വിശ്വാസത്താൽ അവർ കരയിൽ എന്നപോലെ ചെങ്കടലിൽ കൂടെ നടന്നു ജനത്തെ കടക്കുവാനുള്ള സാഹചര്യങ്ങൾ മോശം ഒരുക്കി, വിശ്വാസം പ്രവർത്തിയിൽ ആവിഷ്കരിക്കുന്നു.

ഈ വേദഭാഗങ്ങൾ എല്ലാം തന്നെ മോശയുടെ വിശ്വാസം മാത്രമല്ല, എന്നാൽ വിശ്വാസത്തിൻറെ ഉറവിടം എന്തു എന്ന് വെളിപ്പെടുത്തുന്നതാണ്.

എല്ലാ പ്രതിസന്ധികളെയും അദൃശ്യനായ ദൈവത്തിലുള്ള അടിസ്ഥാന വിശ്വാസം കൊണ്ട്, മോശം നേരിട്ടു എന്നുള്ള ഗുണപാഠം നാം സ്വീകരിക്കേണ്ടതാണ്.




യഹോവയായ ദൈവം മോശയോട് മുഖാമുഖം ഒരു മനുഷ്യനോട് സംസാരിക്കുന്നതുപോലെ സംസാരിച്ചു (പുറപ്പാട് 33: 9-11).

ഇപ്രകാരമുള്ള ദൈവവുമായി വ്യക്തി ബന്ധത്തിൽ നിന്നുശക്തി പ്രാപിച്ചാണ് മോശ പ്രതിസന്ധികളെ നേരിട്ടത്.

The secret of victorious living is to face God before we face men.

വാ 11: 30-31

വെല്ലുവിളിക്കപ്പെട്ട വിശ്വാസവും ദൈവത്തിലുള്ളസ്ഥിരത്തതയും

എബ്രയ ലേഖകൻ, വാഗ്ദത്ത നാട്ടിലേക്ക് കടക്കുന്നതിനു മുമ്പ് ഉണ്ടായ പ്രധാന സംഭവം കാട്ടികൊണ്ടു, വിശ്വാസ സ്ഥിരതയും ദൈവാശ്രയം ബോധത്തെയും വ്യക്തമാക്കുന്നു.

ഒന്നാമത്, യറിഹോ വിശ്വാസത്തിന്റെ ധീരമായ പ്രവർത്തിയുടെ ഫലം ആണ് എന്ന് ലേഖകൻ ഉറപ്പിക്കുന്നു. രണ്ടാമത്, വേശ്യയായ രാഹാബിന്റെ വിശ്വാസത്തോടുകൂടിയ പ്രവർത്തിയുള്ള ജീവിതം.

യാക്കോബ് 2:25 'രാഹാബ് എന്ന വേശ്യയും ദൂതരെ കൈക്കൊള്ളുകയും വേറൊരു വഴിയായി പറഞ്ഞയയ്ക്കുകയും ചെയ്തതിൽ പ്രവൃത്തികളാൽ അല്ലയോ നീതീകരിക്കപ്പെട്ടത്?'. Clement of Rome പറയുന്നത്, രാഹാബ്, 'വിശ്വാസത്തിന്റെയും ആദിത്യമര്യാദയുടെയും പ്രതീകമാണ്' എന്നാണ്.

യഥാർത്ഥ വിശ്വാസവും, യഥാർത്ഥമായ ധൈര്യവും എന്നുപറയുന്നത് ഒരുവൻ ദൈവത്തോട് ചേർന്ന് നിൽക്കുന്ന അനുഭവം ആണ്.

അതുതന്നെയാണ് വിശുദ്ധനായ യൗസേഫ് പിതാവിന്റെ ജീവത അനുഭവത്തിലും കാണുന്നത്. ബലഹീനതയിൽ ദൈവത്തിൻറെ ഓരം പറ്റി നിൽക്കുന്ന

ശക്തനായ ഒരു മനുഷ്യൻ.

### ദനഹായ്ക്കു ശേഷം ഒന്നാം ഞായർ

വേദഭാഗം എഫെസ്യർ 1:3-14.

**ദൈവിക പദ്ധതിയെ ഓർത്തുകൊണ്ടുള്ള സ്തോത്രാർപണം**
(Thanks giving for the divine plan).

'സ്വർഗ്ഗത്തിലെ സകല ആത്മീയ അനുഗ്രഹത്താലും നമ്മെ ക്രിസ്തുവിൽ അനുഗ്രഹിച്ചിരിക്കുന്ന നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ ദൈവവും പിതാവുമായവൻ വാഴ്ത്തപ്പെട്ടവൻ' (വാ 3).

'ദൈവ മഹത്വത്തിന്റെ പുകഴ്ചക്കായി' എന്നു മൂന്നു പ്രാവശ്യം പറയുന്നതു മൂന്നു കാര്യങ്ങളെ അനുസ്മരിച്ചുകൊണ്ടാണ്;

ഒന്നു, 1: 3-6 നമ്മുടെ രക്ഷയിൽ പിതാവാം ദൈവത്തിന് പങ്ക്.

രണ്ടു, 1: 7-12 നമ്മുടെ രക്ഷയിൽ പുത്രനാം ദൈവത്തിൻറെ പങ്ക്. മൂന്നു, 1:13ബ14 നമ്മുടെ രക്ഷയിൽ പരിശുദ്ധാത്മാവിലുള്ള പങ്ക്.

വാ 3-6 ദൈവത്തെ സ്തുതിക്കുകയും നന്ദി പറയുകയും വാഴ്ത്തുകയും ചെയ്തതിനുശേഷം, അവൻ നമുക്ക് ചെയ്ത എല്ലാ നന്മകളെയും അംഗീകരിച്ചു ഉറപ്പിക്കുകയാണ് ഇവിടെ പരി. പൗലോസ് ശ്ലീഹാ ചെയ്യുന്നത്.

'പിതാവും പുത്രനും പരിശുദ്ധാത്മാവുമായ സത്യ ഏക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്ക് സ്തുതി' എന്ന നമ്മുടെ പ്രാർത്ഥനയുടെ പ്രാരംഭ ഭാഗവും പരി. പൗലോസ് ശ്ലീഹായുടെ നന്ദി പ്രകടനത്തിൻറെ മാതൃകയാണ്. പുതിയ ഇസ്രയേൽ ആയ ക്രിസ്ത്യാനികൾക്ക് അവരുടെ രക്ഷയ്ക്ക് വേണ്ടി മരിച്ചു ഉയിർത്ത ക്രിസ്തുവിനെ അയച്ച പിതാവിനെ വാഴ്ത്തുന്നതാണ്, ദൈവ ത്തിലുള്ള ഉറപ്പും ധൈര്യവും നൽകുന്നത്. 'ക്രിസ്തുവിൽ' എന്നുള്ള പ്രയോഗം പരിശുദ്ധ സഭയാകുന്ന സമൂഹത്തോടുള്ള ഐക്യത്തെ കാണിക്കുന്നു. 'സ്വർഗ്ഗത്തിലെ സകല ആത്മീയ അനുഗ്രഹങ്ങളും' എന്നതിന് പ്രത്യേകമായ ഉദ്ദേശം പ. പൗലോസ് കൽപ്പിക്കുന്നുണ്ട്. കർത്താവിൻറെ ശരീരമാകുന്ന സഭ യിൽ അംഗങ്ങൾ ആവുന്നതോകൂടി സ്വർഗ്ഗത്തിലെ സകല ആത്മീയ അനുഗ്രഹ ങ്ങളും കണ്ടെത്തി അതിൻറെ മുന്നാസ്വാദനം പരിശുദ്ധ സഭയിൽ എല്ലാ മക്ക ൾക്കും ലഭിക്കുന്നു. ഭൗതികാനുഗ്രഹങ്ങൾക്കായുള്ള യാചനകളെക്കാൾ ആത്മീയ അനുഗ്രഹങ്ങൾക്കായുള്ള യാചന ആണ് ഉത്തമം എന്ന് പരി. പൗലോസ് നമ്മെ ഓർമിപ്പിക്കുന്നു.

പാപത്തിൽ വീഴുന്ന മനുഷ്യനെ ക്രിസ്തുവിൽ കൂടി രക്ഷിക്കുവാനുള്ള പിതാവാം ദൈവത്തിന്റെ പദ്ധതി പ്രപഞ്ചസൃഷ്ടിക്കു മുമ്പേതന്നെ ഉള്ളത് ആകുന്നു. പിതാവാം ദൈവത്തിൻറെ ഈ തെരഞ്ഞെടുപ്പ് തൻറെ നിത്യമായ ഉദ്ദേശമാണ്; അത് ആകസ്മികമായിട്ടുള്ളതല്ല. എന്നാൽ ഈ പദ്ധതി യാഥാർ ത്ഥ്യമാക്കുവാൻ നമ്മുടെ സമർപ്പണവും അതിന് യോഗ്യമായ ജീവിത ശൈലിയും ആവശ്യമാണ്. അങ്ങനെ ആകുമ്പോൾ ലോകസ്ഥാപനത്തിന് മുമ്പുള്ള ദൈവ പദ്ധതിയുടെ ഗുണഭോക്താക്കളായ പങ്കാളികളായി നാമോ രോരുത്തരും ആയിത്തീരുന്നു. കർത്താവായ യേശുക്രിസ്തുവിൽ കൂടി നാം പിതാവിന് ദത്തുപുത്രന്മാരും ആയിരിക്കുന്നു(വാ: 5). യേശുക്രിസ്തുവിൽ വിശ്വസിക്കുന്നത് വഴി നാം പിതാവിൻറെ ദത്തുപുത്രന്മാരും ആയിത്തീരുന്നു (ഗലാത്യ 4:5 ; 3: 26; എബ്രായ 2:10).

ഈ ദത്ത്പുത്രാവസ്ഥ ഇപ്പോഴും പൂർത്തീകരിക്കപ്പെട്ടിട്ടില്ല. അതിനായി നാം കാത്തിരിക്കുന്നതേയുള്ളു (റോമാ 8: 23). ദൈവത്തിന്റെ മഹത്വത്തെ പ്രസിദ്ധ മാക്കുവാൻ ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ട പഴയ ഇസ്രായേലിനെ പോലെ (യശയ്യാ 43:21); പുതിയ യിസ്രായേലാവുന്ന നമ്മെയും ക്രിസ്തുവിൽ പുതിയ സൃഷ്ടിയായി പിതാവ് ആക്കി തീർത്തിരിക്കുന്നത് ഈ ഉദ്ദേശത്തോടുകൂടി ആകുന്നു.

വാ 7-12

പിതാവാം ദൈവത്തിൻറെ ആഗ്രഹപ്രകാരം, പുത്രനായ ദൈവം നമ്മുടെ വീണ്ടെടുപ്പ് പ്രാവർത്തികമാക്കി. നമ്മുടെ ദൈവരാജ്യ പ്രവേശനത്തിന് വഴിയൊ രുക്കിയ ഈ കൂട്ടു പ്രവർത്തനം മനുഷ്യബുദ്ധിക്കു അതീതമാണ്. മറ്റൊരാളുടെ അധീനതയിൽ നിന്നോ അടിമത്തത്തിൽ നിന്നും മോചിപ്പിച്ച സ്വന്തമാക്കുന്നതിന് 'വീണ്ടെടുപ്പ്' എന്ന് പറയുന്നു. അവൻറെ രക്തത്താൽ നമ്മെ വീണ്ടെടുത്തു, രക്തത്താൽ ഉള്ള വീണ്ടെടുപ്പിന് പശ്ചാത്തലം യഹൂദ ബലിയാണ്. രക്തം ചൊരിഞ്ഞിട്ട് അല്ലാതെ മോചനമില്ല എന്ന യഹൂദ റബ്ബിമാരുടെ പ്രമാണം പൗലോസ് ശ്ലീഹ ക്രിസ്തുവിന്റെ യാഗത്തോട് ബന്ധിപ്പിച്ച് ചിന്തിക്കുന്നു (എബ്രായ 9:22). സ്നേഹവാനായ പിതാവാം ദൈവം, പുത്രന് തന്നോടും മനുഷ്യവർഗ്ഗത്തോടുമുള്ള സ്നേഹം വെളിവാക്കുന്ന ക്രൂശുമരണം മൂലം, പാപമരണത്തിൽ നിന്ന് നമ്മെ സ്വതന്ത്രമാക്കി.

വാ 13-14

പിതാവാം ദൈവം നമുക്കായി മുൻ നിയമിച്ച രക്ഷ പുത്രൻ നമുക്ക് സ്വായ



ത്തമാക്കി തന്നിരിക്കുന്നു. ആയത് പരിശുദ്ധാത്മാവിലൂടെ ആണ് അതിൻറെ പൂർണതയിലേക്ക് നയിക്കപ്പെടുന്നത്. കൗദാശിക ജീവിതത്തിലും വിശ്വാസ ജീവിതത്തിന്റെ വളർച്ചയിലും പരിശുദ്ധാത്മാവിൻറെ ഇടപെടൽ അനിവാര്യമാ യിരിക്കുന്നു. ദൈവത്തിൻറെ സ്വന്തം ജനമായി നമ്മെ മുദ്ര ഇട്ടിരിക്കുന്നു. നമ്മുടെ അവകാശത്തിന്റെ അച്ചാരം ആയ വാഗ്ദത്തത്തിൻ പരിശുദ്ധാത്മാവി നാൽ മുദ്രയിട്ടിരിക്കുന്നു. സുരക്ഷിതത്വവും ഉടമസ്ഥതയും മുദ്രകുത്തുന്നതിൽ അടങ്ങിയിരിക്കുന്നു. വിശുദ്ധ മാമ്മോദീസായിൽ കൂടി രക്ഷയുടെ അനുഭവ ത്തിലേക്ക് പരിശുദ്ധാത്മാവിനാൽ മുദ്ര ഇടപെടുന്നതിനെ ആണ് പരി. പൗലോസ് ശ്ലീഹ ഇവിടെ ഉദ്ദേശിക്കുന്നത്. (എഫേസ്യർ 4:30).

വിശുദ്ധ മാമ്മോദീസായിൽ കൂടി ക്രിസ്തുവിനുവേണ്ടി മുദ്രകുത്തി വേർ തിരിക്കപ്പെട്ടുമ്പോൾ, പരിശുദ്ധാത്മാവ് എന്ന ആച്ചാരം നമ്മുടെ ഉള്ളിൽ വിശു ദ്ധീകരണത്തിനായി തരുന്നു (1കോരി 3:16; 6:19). നമ്മുടെ വീണ്ടെടുപ്പിന്റെ ഉന്നതമായ ലക്ഷ്യം 'ദൈവമഹത്വത്തിന്റെ' പുകഴ്ത്തപെടലിന് വേണ്ടി ആണ്.

### ദനഹായ്ക്കുശേഷം രണ്ടാം ഞായർ

എബ്രായർ 1:1-2:4

**വൈശിഷ്ട്യമായ ക്രിസ്തുമാർഗം**

യഹൂദ മതത്തിന് ഉപരിയായി, ക്രിസ്തുമതത്തിന് ഉള്ള സ്ഥാനം എന്താ ണെന്ന് ഈ ഭാഗത്തു പ്രതിപാദിച്ചിരിക്കുന്നു. ക്രിസ്തുമതത്തിനു ഉള്ള പ്രാധാന്യം അതിൻറെ സ്ഥാപകനായ ക്രിസ്തുവിലുള്ള പ്രാധാന്യമാണ്. ക്രിസ്തു പരിപൂർണ്ണനും സകലർക്കും മതിയായവനും ആകയാൽ, ക്രിസ്തു സ്ഥാപിച്ചിട്ടുള്ള മതം പരിപൂർണ്ണവും അവസാനത്തേതും ആകും. ഇപ്രകാ രമുള്ള ഒരു മതസ്ഥാപനം ഉണ്ടായിട്ടില്ല, ഇനി ഉണ്ടാവുകയുമില്ല. ക്രിസ്തുവിന്റെ മഹിമയെ പറ്റി എബ്രായ ലേഖന കർത്താവ് പല കാര്യങ്ങൾ ചൂണ്ടികാണി ക്കുന്നു.

ഒന്ന്, താൻ ദൈവപുത്രനാകുന്നു. ദൈവസൃഷ്ടിയായ പ്രപഞ്ചത്തിന്റെ ഒരു ഭാഗമല്ല കർത്താവ്. സ്ഥലകാലങ്ങൾ ക്കും വിധേയമായ സകല സൃഷ്ടികളും തന്നാൽ ഉളവാകയാൽ താൻ സ്രഷ്ടാവത്രെ. 'അവനെ താൻ സകലത്തിലും അവകാശിയാക്കി വെച്ചു. അവൻ മുഖാന്തിരം ലോകത്തെ ഉണ്ടാക്കി (വാ 2).

രണ്ട്, താൻ സാക്ഷാൽ ദൈവമാകുന്നു. സൂര്യൻ അതിൻറെ പ്രഭയും, ഒരു മുദ്ര അതിന്റെ മുദ്രണ്ത്തിലും പ്രസ്പഷ്ടമാകുന്നത് പോലെ പുത്രനിൽ ദൈവം പ്രകാശിതമാകുന്നു. കൂടാതെ അവൻ 'തേജസ്സിന്റെ പ്രഭയും,തത്വത്തിന്റെ മുദ്രയും, സകലത്തെയും തന്റെ ശക്തയുള്ള വചനത്താൽ വഹിക്കുന്നവന്നു മാകുന്നു.

മൂന്ന്, ലോകത്തെ ഉദ്ധാരണം ചെയ്യകതതക്കവണ്ണമുള്ള തൻറെ ഉദ്ദേശം നിവർത്തി ആക്കുന്നതിനു വേണ്ടി ഏതാനും കാലത്തേക്ക് ലോകത്തിൽ താൻ പ്രദേശവാസം ചെയ്തു. താൻ പാപങ്ങൾക്ക് പരിഹാരം ഉണ്ടാക്കിയശേഷം ഉയരത്തിൽ മഹിമയുടെ വലതുഭാഗത്ത് ഇരിക്കുന്നു (വാ 3). ക്രിസ്തുവിന്റെ മനുഷ്യാവതാരം മുഖാന്തരമായി ദൂതന്മാരിലും അല്പമൊരു താഴ്ച ഭവിക്കു കയാൽ താൻ അധപ്പതിച്ചുപോയെന്നും, താൻ നിമിത്തം മനുഷ്യനെക്കാൾ ഉയർന്ന സൃഷ്ടിയായ മാലാഖമാർ തന്നെക്കാൾ ഉയർന്നസ്ഥാനത്തിനു യോഗ്യ നാകുന്നു എന്നുള്ള ഒരു വാദം ഉന്നയിക്കപ്പെടാവുന്നതാണ് (എബ്രായ 1: 4-14).

മഹിമയുടെ വലതുഭാഗത്തുള്ള തൻറെ ആസ്ഥാനം, പുത്രനെന്നുള്ള തന്റെ

വിശിഷ്ടമായ നാമം, എന്നും എന്നേക്കുമുള്ള സിംഹാസനം, സൃഷ്ടിയിലുള്ള തൻറെ പ്രവർത്തനം, ഇവയെല്ലാം ദൂതൻമാരെക്കാൾ ഉപരിയായ സ്ഥാനം കർത്താവിൻ ഉണ്ട് എന്ന് വ്യക്തമാക്കുന്നു.

തന്റെ മനുഷ്യാവതാരം തനിക്ക് പരിമിതിയെ പ്രദാനം ചെയ്യുന്നില്ല. എന്നാൽ അത് മനുഷ്യനെ ഉദ്ധരിച്ച് തന്നോടുകൂടി ഒന്നാക്കിതതീർത്തിട്ടു സൃഷ്ടിയുടെ മകുടമായ മാലാഖമാരെക്കാൾ ഉയർത്തുന്നതിനുള്ള താൽക്കാലികമായ സ്വയ പരിമിതി മാത്രമായിരുന്നു. ഈ കാലത്തുപോലും മാലാഖമാർ തന്നെ ശുശ്രൂഷിച്ചുകൊണ്ടിരുക്കുകയായിരുന്നു. ക്രിസ്തുവിൻറെ മാർഗ്ഗത്തോട് അടുത്തു വരുവാൻ മറ്റൊരു മാർഗ്ഗത്തിനും കഴിയുന്നതല്ല. യേശുക്രിസ്തുവിനാൽ സ്ഥാപിതമായ സഭ യാതൊരു മധ്യസ്ഥന്റെയും സഹായം കൂടാതെ ദൈവം തന്നെ നേരിട്ട് സ്ഥാപിച്ചിട്ടുള്ളത് ആകുന്നു. അതുപോലെതന്നെ യഹൂദമതത്തിന് 'ഭാഗം ഭാഗമായിട്ടും വിവിധമായിട്ടും' ദൈവത്തിന്റെ അരുളപ്പാടുകൾ ലഭിച്ചിട്ടു കാലക്രമേണ അത് വളർച്ച പ്രാപിച്ചു. പരിപൂർണ്ണമായ വെളിപാട് അതിനോരിക്കലും സിദ്ധിച്ചിട്ടില്ല. എന്നാൽ ക്രിസ്തുവിൽ സകലവും പൂർത്തിയായിരിക്കുന്നതിനാൽ ക്രിസ്തുമതത്തിന് സിദ്ധമായിരിക്കുന്ന വെളിപാടിനേക്കാൾ ഉപരിയായ ഒരു വെളിപാട് ഇനിയും ലഭിക്കുവാനില്ല. ക്രിസ്ത്യാനികളായ നമ്മുടെ ക്രിസ്തീയ ജീവിതത്തിൻറെ മഹാത്മ്യത്തെപ്പറ്റിയും നമ്മുടെ കർത്താവിന്റെ അതുല്യവും അനിഷേധ്യമായ സ്ഥാനത്തെപറ്റിയും എപ്പോഴും ബോധമുള്ളവരായിരിക്കണം. ഇന്ന് ലോകം കീഴ്മേൽ മറിഞ്ഞുകൊണ്ടിരിക്കുന്നു. ആത്മീയമായി ഉന്നതസ്ഥാനം പ്രാപിച്ചിരുന്ന പലരും ചോദ്യം ചെയ്യപ്പെടുന്നു. പ്രയോജനമായി കരുതുന്ന പലതും ചൂഷണമാണ് വ്യാഖ്യാനിക്കപ്പെടുന്നു. ആരു നിലനിൽക്കുമെന്നും, ആരു നിന്നുപോകും എന്നു പറയാൻ കഴിയുന്നില്ല. 'അതുകൊണ്ട് നാം വല്ലപ്പോഴും ഒഴുകിപ്പോകാതിരിക്കേണ്ടത്തിനു കേട്ടത് അധികം ശ്രദ്ധയോടെ കരുത്തിക്കൊൾവാൻ ആവശ്യമാകുന്നു.....ഇത്ര വലിയ രക്ഷ നാം ഗണ്യമാക്കാതെപോയാൽ എങ്ങനെ തെറ്റിയൊഴിയും'( എബ്രായ 2:1-4).

ക്രിസ്ത്യാനിക്കു എപ്പോഴും തന്റെ രക്ഷയെ പറ്റിയുള്ള ബോധം ഉണ്ടാവണം.

## ദനഹായ്ക്കു ശേഷം മൂന്നാം ഞായർ

വായനാഭാഗം 1 കൊരിന്ത്യർ 3:16-4:5

പുതിയ നിയമ കാലത്തെ കൊരുന്ത് പട്ടണം വ്യാവസായികമായി വലിയ പ്രശസ്തമായിരുന്നു. അവിടുത്തെ ജനങ്ങളിൽ ഭൂരിഭാഗവും റോമാസാമ്രാജ്യത്തിലെ വിവിധ ഭാഗങ്ങളിൽ നിന്ന് വന്ന് താമസിക്കുന്നവരും; അവർ ഗ്രീക്ക് ദേവൻമാരെ ആരാധിച്ചിരുന്നവരും ആയിരുന്നു. അതോടൊപ്പം തന്നെ അവർ ധാർമികമായി വളരെയധികം അധഃപതിച്ച ഒരു അവസ്ഥയിൽ ആയിരുന്നു.

പരിശുദ്ധനായ പൗലോസ് തൻറെ രണ്ടാം മിഷനറി യാത്രാവേളയിൽ ഇവിടെഎത്തിച്ചേർന്നു എന്ന് വിശ്വസിക്കുന്നു. അദ്ദേഹത്തിൻറെ പ്രവർത്തനം മൂലം യഹൂദന്മാരിൽ നിന്നും, യവനമാരിൽനിന്നും ധാരാളം പേർ സഭയിലേക്ക് ചേരുവാൻ ഇടയായി. തുടർന്നും പൗലോസ് ശ്ലീഹാ ഈ സഭയുമായി തുടർച്ചയായ സമ്പർക്കം പുലർത്തിയിരുന്നു (അപ്പൊ.പ്ര.18:1ബ17).

കൊരിന്ത്യ സഭയിൽ രൂപംകൊണ്ട അടിസ്ഥാനപരമായ ചില പ്രശ്നങ്ങൾ കൈകാര്യം ചെയ്യുവാൻ ആണ് അപ്പസ്തോലനായ പൗലോസ് ഈ ലേഖനം എഴുതുന്നത്. പൗലോസിന്റെ പേരിലും, കേഫാവിന്റെ പേരിലും, ക്രിസ്തുവിന്റെ പേരിലും പല ഗ്രൂപ്പുകൾ രൂപം പ്രാപിച്ചതായി പൗലോസ് ശ്ലീഹായ്ക്ക് വിവരം ലഭിക്കുകയും, ആയതുകൊണ്ട് കൊരിന്ത്യരുടെ ധാർമിക ജീവിതത്തെ പറ്റി അദ്ദേഹം കത്തിലൂടെ ശക്തമായി ഉപദേശം രൂപേണ എഴുതുകയും, കൂടാതെ അവരെ അലട്ടിയിരുന്ന ധാരാളം പ്രശ്നങ്ങൾക്കു പരിഹാരം നിർദ്ദേശിക്കും, അവർ ഉന്നയിച്ച ചോദ്യങ്ങൾക്ക് ഈ ലേഖനത്തിലൂടെ ഉത്തരം നൽകിയിരിക്കുന്നു.

ഈ ലേഖനം ഏകദേശം എ.ഡി. 55 ൽ എഴുതിയതായി കണക്കാക്കപ്പെടുന്നു.

**വാ 3:16-17 നിങ്ങൾ ദൈവത്തിന്റെ ആലയം** (You are the TEMPLE of God)

അധാർമികമായ ജീവിച്ചിരുന്ന ജനത്തെ ക്രിസ്തുവിന്റെ ധാർമിക ബോധത്തിലേക്ക് കൊണ്ടുവരുവാനും, പരിശുദ്ധ മാമോദീസ ഏറ്റ എല്ലാവരും ക്രിസ്തുവിൽ വിശുദ്ധിയുടെ കൂടാരങ്ങൾ ആയിരിക്കുന്നു എന്ന്, ബോധ്യപ്പെടുത്തുവാനും ശ്രമിക്കുന്നു.

വിശ്വാസികളെ 'രണ്ട്' തരത്തിൽ അദ്ദേഹം ദേവാലയമായി സാദൃശ്യപ്പെടുത്തുന്നു; ഒന്ന്, കോരിന്ത്യയിലെ സഭ 'ദൈവം വസിക്കുന്ന ആലയമാണ്'; രണ്ട്, ഓരോ ക്രിസ്ത്യാനിയും 'ദൈവം വസിക്കുന്ന ആലയം' ആണ്. ആയതിനാൽ സഭയും വിശ്വാസിയും വിശുദ്ധിയുടെ കേദാരങ്ങൾ ആയിരിക്കണം. പരിശുദ്ധനായ പൗലോസ് ശ്ലീഹായുടെ വാക്കുകൾ നമുക്ക് ഒരു മുന്നറിയിപ്പാണ്. യഥാർത്ഥ ദേവാലയങ്ങൾ ആയ നമ്മെ തന്നെ നാം വളരെയധികം ശ്രദ്ധിക്കണം.

ശരീരമാകുന്ന ദേവാലയങ്ങളെ നശിപ്പിക്കുന്ന ദുഷ്ട പ്രവണതകളും, ചിദ്ര വാസനകളും നമ്മിൽ നിന്നു നീങ്ങിപ്പോകുന്നില്ല എങ്കിൽ നാം ദൈവകോപത്തിന് പാത്രങ്ങൾ ആയിതീരും. കല്ലും മണ്ണും കൊണ്ടുള്ള ദേവാലയങ്ങളെക്കാൾ പ്രധാനമായി കരുതേണ്ടത് നമ്മുടെ ശരീരമാകുന്ന മന്ദിരത്തെയാണ്.

**വാ 3: 18-23 ആത്മത്തെ വഞ്ചിക്കരുത്** (Don't deceive yourself)

കൊരിന്ത്യസഭയിലെ കക്ഷി വഴക്കുകൾക്ക് ആധാരം ചിലർക്ക് തങ്ങളെക്കുറിച്ചുള്ള മതിപ്പും, തങ്ങൾ ജ്ഞാനികൾ ആണെന്നുള്ള ഭാവമാണ്. എന്നാൽ എല്ലാം ദൈവത്തിൻറെ ഉടമസ്ഥതയിലുള്ളതാണ് എന്നുള്ള ബോധ്യം വളർത്തിയെടുത്താൽ പൗലോസും, അപ്പല്ലൊസും, കേഫാവും എല്ലാം സമന്മാരാണ് എന്ന് വിചാരിക്കാൻ സാധിക്കും.

അതുപോലെ ജീവനും മരണവും എല്ലാം ദൈവത്തിനു വേണ്ടി ആകട്ടെ; വർത്തമാനവും, ഭാവിയും ദൈവത്തിൻറെ കയ്യിലാണ്.

സൃഷ്ടിയും ചരിത്രവും എപ്രകാരം ദൈവവുമായി ബന്ധപ്പെട്ടിരിക്കുന്നുവോ അപ്രകാരം തന്നെയാണ് ദൈവ ശുശ്രൂഷകരും അവരുടെ പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്നതും അവർക്ക് പ്രതിഫലം നൽകുന്നതും ദൈവമാണ്.

ആയതുകൊണ്ട്, ദൈവത്തിൽ സ്വയം പരിപൂർണമായി സമർപ്പിക്കുന്ന സഭാസമൂഹത്തിൽ കക്ഷി വഴക്കുകളും, അഹം ഭാവങ്ങളും താനെ ഇല്ലാതായിത്തീരും.

പരിശുദ്ധാത്മാവിന്റെ സഹായത്തോടുകൂടി ലഭ്യമാകാത്ത യാതൊന്നും, ലൗകികമോ ആത്മീയമോ ആയ യാതൊരു കാര്യവും അവശേഷിക്കുന്നില്ലെന്നു ക്രിസ്ത്യാനികൾ ആയ നാം വിശ്വസിക്കുന്നു.

വാക്യം. 4:15 Servant Stewards of the mysteries of God

ഒരു സുവിശേഷകന്റെ വേല ഏതുതരത്തിലുള്ളതാണെന്ന് ഇവിടെ പരി. പൗലോസ് വ്യക്തമാക്കുന്നു. ഞങ്ങൾ ക്രിസ്തുവിൻറെ 'ദാസരും' , 'ദൈവിക മർമ്മങ്ങളുടെ ഗ്രഹ വിചാരകമാരും' ആണെന്ന് അദ്ദേഹം ഓർമ്മപ്പെടുത്തുന്നു. 'ദാസൻ' എന്ന വാക്കുകൊണ്ട് പരിശുദ്ധനായ പൗലോസ് ശ്ലീഹ അർത്ഥമാക്കുന്നത് സഭയാകുന്ന നൗകയുടെ തുഴക്കാരൻ മാത്രമാണ് ദാസന്മാർ എന്ന അർത്ഥത്തിലാണ്. ഓളങ്ങളുടെ നടുവിലൂടെ തൻറെ നൗകയെ അതികഠിനമായ ശ്രമത്തിലൂടെ മുൻപോട്ടു കൊണ്ടുപോകാൻ വേണ്ടിയാണ് തുഴക്കാരൻ ശ്രമിക്കുന്നത്.

എന്നാൽ, 'ദൈവിക മർമ്മങ്ങളുടെ ഗ്രഹവിചാരകൻ' വളരെയധികം ഉത്തരവാദപ്പെട്ട ചുമതലയാണ്. ഗൃഹവിചാരകൻ/ കാര്യസ്ഥൻ മേൽനോട്ടം വഹിക്കുന്നതു തന്റെ തന്നെ ധനമല്ല; പിന്നെയോ, മറ്റൊരുവന്റെ ധനമാണ്. അതിനാൽ ഉത്തരവാദിത്വത്തോട് കൂടി പെരുമാറിയെ മതിയാവൂ. 'മർമ്മങ്ങൾ' / 'രഹസ്യങ്ങൾ' എന്ന പദം കൂദാശ പരമായ ഒരു ആശയം കൂടി ഉൾക്കൊള്ളുന്നു.

ഗ്രഹവിചാരകന്മാർ മൂന്നുവിധത്തിലുള്ള വിധികളെ കുറിച്ച് ഓർത്തിരിക്കണം എന്ന് പ. പൗലോസ് ശ്ലീഹ ഓർമിപ്പിക്കുന്നു; ഒന്ന്, മറ്റുള്ളവരുടെ വിധി; രണ്ട്, സ്വന്തമായുള്ള വിധി; മൂന്ന്, ദൈവത്തിൻറെ വിധി.

ഇതിൽ ആദ്യത്തേത് രണ്ടും അദ്ദേഹം അത്ര കാര്യമായി പരിഗണിക്കുന്നില്ല, എന്നാൽ മൂന്നാമത്തെ വിധിയാണ് വളരെയധികം പ്രാധാന്യത്തോടെ എടുക്കുന്നത്.

ദൈവം ഇരുളിൽ മറഞ്ഞിരിക്കുന്നത് വെളിച്ചതതാക്കുകയും, ഹൃദയത്തിന്റെ ലക്ഷ്യങ്ങളെ പുറത്തു കൊണ്ടു വരികയും ചെയ്യും. അവനു ആഗോചരമായി യാതൊന്നുമില്ല.

## ദനഹായ്ക്കു ശേഷം നാലാം ഞായറാഴ്ച

വേദഭാഗം 1 കോരി 4:6-16

കൊരിന്ത്യരുടെ അഹങ്കാര മനസ്ഥിതിയുംബ അപ്പസ്തോലന്മാരുടെ വിനയഭാവവും കൊരിന്ത്യർക്ക് ഗുണപാഠം ആകുവാൻ തക്കവണ്ണം അപ്പസ്തോലനായ പൗലോസ് അപ്പോല്ലൊസിനെ ദൃഷ്ടാന്തം ആക്കി, ചില കാര്യങ്ങൾ കൊരിന്ത്യർക്കു ഗുണപാഠമായി അറിയിക്കുന്നു. പൗലോസിനെതിരായും, അപ്പോല്ലോസിന് അനുകൂലമായും കോരുന്ത് സഭയിൽ വളർന്നുവന്ന ഗ്രൂപ്പുകളും, അതിന്റെ ദോഷവശങ്ങളെ ഉദ്ധരിച്ചുകൊണ്ട്, അപ്പോസ്തോലത്വത്തിന്റെ പലവശങ്ങൾ പറഞ്ഞു അവരെ ബോധ്യപ്പെടുത്തുന്നു.

പരിശുദ്ധനായ പൗലോസ് എതിർക്കുന്നത് അപ്പോല്ലോസിനെയല്ല, പിന്നെയോ അവൻറെ പേരിൽ ഉണ്ടായിട്ടുള്ള കക്ഷി മത്സരത്തെ യാണ്, എന്ന വസ്തുത പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. കൊരിന്ത്യർ സമ്പന്നരും അതുപോലെതന്നെ സംതൃപ്തരുമാണെന്ന് അഭിമാനിക്കുന്നവർ ആണ്. എന്നാൽ അവർ 'ജഡീകരും'; 'ക്രിസ്തുവിൽ ശിശുക്കളും' ആണെന്ന് അവരെ ഉദ്ബോധിപ്പിക്കുന്നു (1കോരി 3).

എന്നാൽ കൊരിന്ത്യരുടെ മനോഭാവം തങ്ങൾ രാജാക്കന്മാർ ആണെന്നാണ്. അവരുടെ അഹംഭാവത്തെ പറ്റി പൗലോസ് ശ്ലീഹ ഓർമിപ്പിക്കുകയും, അതുപോലെ അപ്പോസ്തോലന്മാർ ആരാണെന്ന് ശരിക്കും മനസ്സിലാക്കണം എന്ന് അവരെ പഠിപ്പിക്കുകയും ചെയ്യുന്നു. അപ്പോസ്തോലന്മാർ മരണത്തിനു വിധിക്കപ്പെട്ടവരാണ്, സമസ്ത ലോകത്തിന് അവർ എന്നുവച്ചാൽ മാലാഖ മാർക്കും, മനുഷ്യർക്കും അവർ കാഴ്ച ആയിരിക്കുന്നു.

ആയതുപോലെ റോമാസാമ്രാജ്യത്തിൽ ഉണ്ടായിരുന്ന തടവുകാരോടു തുല്യരാണ് തങ്ങളെന്നും പൗലോസ് ശ്ലീഹ സാദൃശ്യ പ്പെടുത്തുന്നു.

വാ:10 ഞങ്ങൾ ക്രിസ്തു നിമിത്തം ഭോഷന്മാർ നിങ്ങൾ ക്രിസ്തുവിൽ വിവേകികൾ; ഞങ്ങൾ ബലഹീനർ നിങ്ങൾ നിങ്ങൾ ബലവാന്മാർ; നിങ്ങൾ മഹത്തുക്കൾ ഞങ്ങൾ മാനഹീനർ അത്രേ. തങ്ങൾ വിശന്നും, ദാഹിച്ചും, വസ്ത്രവും, പാർപ്പിടവും, ഇല്ലാത്തവരായും ഇരിക്കുന്നു എന്ന് പറയുന്ന അപ്പസ്തോലൻ ദൈവിക മർമ്മങ്ങളുടെ ഗ്രഹവിചാരകമാരുടെ പരിമിതികളെ സൂചിപ്പിക്കുന്നു. മനുഷ്യൻറെ അടിസ്ഥാന ആവശ്യങ്ങളായ ഭക്ഷണവും വസ്ത്രവും പാർപ്പിടവും ഇല്ലാത്തവരാണ് ക്രിസ്തുവിൻറെ സുവിശേഷം പ്രചരിപ്പിക്കുവാൻ ഏറ്റവും യോഗ്യർ എന്ന് പൗലോസ് ശ്ലീഹ വ്യക്തമാക്കുന്നു(വാ: 11).

ലോകത്തിൻറെ 'പാപത്തെ വഹിക്കുന്ന കുഞ്ഞാടിന്' സമാനമായി ഞങ്ങൾ ലോകത്തിൻറെ ചവറു പോലെയും ഇന്നുവരെ സകല ലോക ത്തിന്റെയും അഴുക്കായി തീർന്നിരിക്കുന്നു എന്നും, അതിൽ അഭിമാനിക്കുകയും ചെയ്യുന്നു എന്നു പൗലോസ് ശ്ലീഹ രേഖപ്പെടുത്തുന്നു.

ആത്മീയ പിതാവിന്റെ സ്വന്തനത്തിന്റെ വാക്കുകൾ നിങ്ങൾ എന്റെ മക്കൾ ആണെന്നും ആയതുകൊണ്ടാണ് ഒരു പിതാവിനെപ്പോലെ ഞാൻ ശാസിക്കുവാൻ ഇഷ്ടപ്പെടുന്നത് എന്നു അദ്ദേഹം പറയുന്നു.

'ആകയാൽ എന്റെ അനുകാരികൾ ആകുവിൻ എന്നു ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു' വാ:16.

കൊരിന്ത്യർ സംതൃപ്തരും, സമ്പന്നരും, രാജാക്കമാരും എന്നാഭിമാനിക്കുന്നുവെങ്കിലും പാലൊസിനെ സംബന്ധിച്ചിടത്തോളം അവർ പാൽ മാത്രം കുടിക്കുന്ന കുഞ്ഞുങ്ങൾ അത്രേ(1കോരി3:2).

വെളിച്ചത്തിന്റെ പെരുനാൾ കാലങ്ങളിലൂടെ കടന്നു പോകുന്ന നമുക്ക്, ലോകത്തിൽ പ്രകാശിക്കുവാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്ന നല്ല ബോധങ്ങളിൽ നമ്മുടെ ഹൃദയത്തെ സ്ഥിരപ്പെടുത്തുവാൻ പരിശുദ്ധാത്മാവ് സഹായിക്കട്ടെ.

# അന്ത്യോഖ്യാ

അന്ത്യോഖ്യാ ക്രിസ്തുവിൻറെ കാലത്തിനും മുൻപേ, റോമൻ സാമ്രാജ്യത്തിന്റെ ഭാഗം. പഴയ പേർഷ്യൻ സെല്യൂസിഡ് സാമ്രാജ്യത്തിൻറെ തലസ്ഥാനം അന്തിയോക്, റോമൻ സാമ്രാജ്യത്തിന്റെയും സിറിയൻ-പ്രവിശ്യാ ഭരണതല സ്ഥാനമായി - ഇന്നത്തെ തുർക്കിയിലെ അന്റാക്കിയ.

അറബികളും, ഗ്രീക്കുകാരും പല തൊഴിലിൽ ഏർപ്പെട്ടു ഇവിടെ ജീവിച്ചിരുന്നു. ജൂത സാന്നിധ്യം നല്ല തോതിൽ ഉണ്ടായിരുന്നു. അറബികൾ ആടിനെ മേയ്ച്ചു, ഗ്രീക്കുകാർ ഉയർന്ന നിലയിലും, ജൂതൻമാർ കച്ചവടത്തിലും ഏർപ്പെട്ടിരുന്നു. റോമൻ ഉദ്യോഗസ്ഥരും പട്ടാളവും സിറിയയിൽ തമ്പടിച്ചിരുന്നു. റോമാ, അലെക്സാൻഡ്രിയ എന്നിവ കഴിഞ്ഞാൽ റോമൻ സാമ്രാജ്യത്തിലെ ഏറ്റവും വലിയ പട്ടണമായിരുന്നു, അന്ത്യോഖ്യ.

അരാമ്യ-ഗ്രീക്ക് ഭാഷകൾക്ക് മുൻതൂക്കം. ജൂത-ഗ്രീക്ക്-റോമൻ-മറ്റു സെമിറ്റിക് മതങ്ങളുടെ സങ്കര വിളഭൂമി. ക്രിസ്തു ഇവിടെ എത്തിയതിനു പരാമർശങ്ങൾ എവിടെയും ഇല്ല. ക്രൈസ്തവ മതം-ആശയങ്ങൾ തുടക്കത്തിൽ തന്നെ പ്രചരിച്ചിരുന്നു. കച്ചവട-യാത്ര മാർഗങ്ങളിലെ പ്രധാന ഇടത്താവളം എന്ന നിലയിൽ, ക്രൈസ്തവത ആദ്യകാലത്തുതന്നെ എത്തിയിരുന്നു. ക്രിസ്തു ശിഷ്യന്മാർ വഴിയാത്രയിൽ ഈ പ്രദേശം കടന്നു പോയിരിക്കാൻ സാദ്ധ്യതയുണ്ട്.

എഡി 36 അടുത്ത്, വിശുദ്ധ സ്തെഫനോസ് ആദ്യ ക്രൈസ്തവ രക്ത സാക്ഷിയായി, കല്ലെറിഞ്ഞു വധിക്കപ്പെട്ടു. പീഢന ഭയത്തിൽ, ആദിമ ക്രൈസ്തവരിലെ ധാരാളം ഗ്രീക്കുകാരും, ജൂതന്മാരും, സൈപ്രസുകാരും, റോമൻ വംശജരും, കോപ്ടിക്കും ജെറുസലേം വിട്ടു അന്തിയോക്യയിലേക്കു കുടിയേറി.

അപ്പോസ്തോലന്മാരുടെ നിർദ്ദേശത്തിൽ, വിശുദ്ധ ബർന്നബാസും ഡാമസ്ക്കസിലെ മാനസാന്തരത്തിനുശേഷം വിശുദ്ധ പൗലോസും അന്തിയോഖ്യൻ കുടിയേറ്റ ക്രൈസ്തവർക്കു ഒരു വർഷത്തിലധികം നേതൃത്വം കൊടുത്തു. നാനാദേശ-വംശങ്ങളിൽപ്പെട്ട ആദിമ ക്രൈസ്തവരുടെ സംഗമഭൂമിയായി, സുരക്ഷിത അന്തിയോഖ്യ.

പത്രോസ് അന്തിയോക്യയിലെത്തി. ജൂതന്മാരും മറ്റു ജാതികളും ഒന്നിച്ചു ഭക്ഷണം കഴിക്കുന്നത് സംബന്ധിച്ച്, പൗലോസുമായി ഏറ്റുമുട്ടൽ ഉണ്ടായി. മറ്റു ക്രൈസ്തവരും, ജൂതന്മാരെപ്പോലെ പരിച്ഛേദന ഏൽക്കേണ്ടതുണ്ട് എന്ന തർക്കത്തിലും പത്രോസിൻറെ സന്ദർശനം വഴിവെച്ചു.

ക്രിസ്തുവിന്റെ അർദ്ധ സഹോദരൻ യാക്കോബിന്റെ നേതൃത്വത്തിൽ, ജെറുസലേം ക്രൈസ്തവതയിൽ അതായിരുന്നു അന്ന് രീതി. ഈ നിലപാടിനെ, വിശുദ്ധ പൗലോസ് ഏറെക്കുറെ ഒറ്റയ്ക്ക് ചെറുത്തു.

ആറു മാസത്തിലധികം വി പത്രോസ് അന്തിയോക്യയിൽ തങ്ങിയതിനു പാരമ്പര്യം ഇല്ല. എഡി 50 അടുത്ത്, ജറുസലേമിലെ ആദ്യ അപ്പോസ്തോലിക സുന്നഹദോസിയിൽ തർക്കങ്ങൾക്ക് വിരാമമായി. ക്രൈസ്തവരാകുന്ന ജൂതരല്ലാത്ത വിജാതീയരുടെ മുൻ ആചാര-മത സംസ്കാരത്തിൽ, അവർ വരുത്തേണ്ട മാറ്റങ്ങൾ ഉൾപ്പടെ ചർച്ചചെയ്തു തീരുമാനിച്ചു.

എഡി 52-നടുത്ത്, വി പൗലോസ് വീണ്ടും അന്തിയോഖ്യ സന്ദർശിച്ചു. തുടർന്ന് എഫേസൂസിൽ മൂന്നു വർഷം സുവിശേഷ വേലചെയ്തു. ഇവിടെ



**ഡാമസ്ക്കസിലെ വി പൗലോസിനെ ഒഴിച്ചാൽ, കാര്യമായ തെളിവുകൾ അന്തിയോഖ്യൻ ആദിമ ക്രൈസ്തവതയെപ്പറ്റി ലഭ്യമല്ല. പത്രോസിന്റെ സാന്നിധ്യം ദുർബ്ബലമായ രേഖകളിൽ ഒതുങ്ങുന്നു.**

നിന്നു അദ്ദേഹം കൊരിന്ത്യർക്കു എഴുതുന്ന ലേഖനത്തിൽ, യാക്കോബിനെയും പത്രോസിനെയും നിശിതമായി ആക്രമിക്കുന്നുണ്ട്. തന്റെ വേലകളിൽ വളർന്ന ക്രൈസ്തവത പത്രോസും യാക്കോബും ഏറ്റെടുക്കുന്നതിനെയും, അണികൾക്കിടയിൽ സ്പർദ വളർത്തുന്നതിനെയും വി പൗലോസു വിമർശിക്കുന്നുണ്ട്.

ഡാമസ്ക്കസിലെ വി പൗലോസിനെ ഒഴിച്ചാൽ, കാര്യമായ തെളിവുകൾ അന്തിയോഖ്യൻ ആദിമ ക്രൈസ്തവതയെപ്പറ്റി ലഭ്യമല്ല. പത്രോസിൻറെ സാന്നിധ്യം ദുർബ്ബലമായ രേഖകളിൽ ഒതുങ്ങുന്നു.

നിരന്തര ഭൂകമ്പങ്ങളും, സാമ്പത്തിക-വ്യാപാര തകർച്ചയും അന്തിയോഖ്യ കാലക്രമേണ വിജനമാക്കി. തുർക്കിയുടെ ഓരത്ത്, മന്ദീഭവിച്ച ഒരു ചെറുപട്ടണം മാത്രമാണ് ഇന്നത്തെ അന്റാക്കിയ. ക്രൈസ്തവത ഏറെക്കുറെ അപ്രത്യക്ഷമായ പ്രദേശമാണ് അന്ത്യോഖ്യാ.

അന്ത്യോഖ്യൻ പാരമ്പര്യങ്ങളുമായി, ഡാമസ്ക്കസ്സിൽ മാത്രമാണ് ഇന്നു ക്രൈസ്തവരുടെ പ്രബല സാന്നിധ്യം. ജൂഡിയായിൽ തുടക്കം കുറിച്ചു സിറിയയിൽ വളർന്നതാണ്, ക്രൈസ്തവതയുടെ ചരിത്രം. ഇത് ആദ്യ കാലത്തു അവിടെ ഇസ്ലാമിനെയും സ്വാധീനിച്ചിട്ടുണ്ട്.

എന്നാൽ, ക്രിസ്തുവിന്റെ രക്ഷാകരമായ ക്രൂശുമരണം ഇസ്ലാം തള്ളി. പിന്നീട് ഇസ്ലാം പ്രബലമാവുകയും അറേബ്യാ-സിറിയ പ്രദേശത്തു ശക്തി പ്രാപിക്കുകയും ചെയ്തു. അപ്പോസ്തോലിക ക്രൈസ്തവതയിലെ പ്രബല ചേരികളായ ഓറിയന്റൽ-ഈസ്റ്റേൺ ഓർത്തോഡോക്സ്, കത്തോലിക്കാ വിഭാഗങ്ങൾക്ക് ഒന്നുംതന്നെ ഇവിടെ സ്വാധീന ശക്തിയാകുന്നതിനു കഴിഞ്ഞില്ല.

# നമ്മുടെ മലയാളം

### മലയാളത്തിന്റെ ലഘു വിവരണം

:നമ്മുടെ മാതൃഭാഷയായ മലയാള ഭാഷയും മലയാള ലിപിയും ഉണ്ടായിട്ട് വളരെ കുറച്ച് കാലങ്ങളെ ആയിട്ടുള്ളു, അതിനു മുമ്പ് പഴന്തമിഴ് ആയിരുന്നു നമ്മുടെ പൂർവ്വികർ സംസാരിച്ചിരുന്നത്.കർണാടകത്തിന്റെ കുറച്ച് ഭാഗങ്ങളും ഇന്നത്തെ കേരളവും തമിഴ്നാടും ഉൾകൊണ്ട വലിയ ഒരു ഭൂപ്രദേശമായിരുന്നു പഴയ തമിഴകം, കൊടുംതമിഴ്, ശെന്തമിഴ്, പഴന്തമിഴ് എന്നിങ്ങനെ അറിയപ്പെട്ട അതിപ്രാചീനമായ ഭാഷയായിരുന്നു അന്ന് ഉണ്ടായിരുന്നത്, അപ്പോഴും തമിഴ് ലിപി ഉണ്ടായിട്ടില്ല, അന്ന് ബ്രാഹ്മി ലിപി ആയിരുന്നു, അഉ മൂന്നാം നൂറ്റാണ്ട് മുതൽ അഉ അഞ്ചാംനൂറ്റാണ്ട് വരെയുള്ള കാലം പഴന്തമിഴ് കാലഘട്ടമാണ്, അഉ മൂന്നാം നൂറ്റാണ്ട് വരെയാണ് സംഘകാലം എന്നറിയപ്പെടുന്നത്, സംഘകാലകൃതികളും ബ്രാഹ്മി ലിപിയിൽ ആണ് രചിക്കപ്പെട്ടത്. ചിലപ്പതികാരം സംഘകാലകൃതിയാണ്, സംഘകാലത്തിന് ശേഷം വന്ന പഴന്തമിഴ് കാലഘട്ടത്തിലാണ് അകനാനൂറ്, പുറനാനൂറ്, പതിറ്റുപ്പത്ത് മുതലായ പഴന്തമിഴ് പാട്ടുകൾ ബ്രാഹ്മി ലിപിയിൽ എഴുതപ്പെട്ടത്, ഈ ഗ്രന്ഥങ്ങളിൽ നിന്ന് പ്രാചീന കേരളത്തിന്റെ പ്രകൃതിയും ജീവിതരീതിയും കാണാൻ കഴിയും, ചേര രാജാക്കൻമാരെ വർണ്ണിക്കുന്ന നൂറ് പാട്ടുകളാണ് പതിറ്റുപത്ത്, കേരളത്തിലെ അക്കാലത്തെ വാമൊഴിയായ കൊടുംതമിഴുകളാണ് പിന്നീട് മലയാളമായി മാറിയത്, പിന്നീടും നൂറ്റാണ്ടുകൾ വേണ്ടിവന്നു മലയാള ലിപി ഉണ്ടാകാൻ,

### ശിലാശാസനങ്ങളും ചെപ്പേടുകളും:

എഡി ആറ്, ഏഴ്, നൂറ്റാണ്ടുകളോടു കൂടി പഴന്തമിഴ് ബ്രാഹ്മി ലിപിയിൽ നിന്നും വട്ടെഴുത്തിലേക്ക് പരിണാമംസംഭവിച്ചു.ഇതിനെ വെട്ടെഴുത്ത് എന്നും പറഞ്ഞിരുന്നു, അക്ഷരങ്ങൾ വെട്ടി എഴുതുന്നതിനാലാണ് ആ പേര് വന്നത്, ഏഡി എട്ടാം നൂറ്റാണ്ട് മുതൽ എഡി പന്ത്രണ്ടാം നൂറ്റാണ്ട് വരെ അതായത് പെരുമാക്കാൻമാരുടെ വാഴ്ച കാലം (രണ്ടാം ചേരസാമ്രാജ്യകാലം) വട്ടെഴുത്ത് ആയിരുന്നു ലിപി, ഇക്കാലഘട്ടത്തിൽ വട്ടെഴുത്തുലിപിയിൽ എഴുതപ്പെട്ട ശിലാശാസനങ്ങളിലും ചെപ്പേടുകളിലും മലയാള ഭാഷയുടെ പഴയ രൂപം കാണാൻ കഴിയും, അഉ 832ൽ ചേരമാൻ പെരുമാൾ എന്ന പേരിൽ അറിയപ്പെട്ട രാജശേഖരവർമ്മ ചമച്ച വാഴപ്പള്ളി ശാസനമാണ് ഇതുവരെ കണ്ടെടുക്കപ്പെട്ടിട്ടുള്ളതിൽ മലയാളത്തിന്റെ സ്വഗുണങ്ങൾ കാണിക്കുന്നത്, അതിനു മുമ്പ് വരെ തെളിവുകളുടെ അടിസ്ഥാനത്തിൽ ബ്രാഹ്മി ലിപിയായിരുന്നു, വാഴപ്പള്ളി ശാസനവും അതിനു ശേഷം പന്ത്രണ്ടാം നൂറ്റാണ്ട് വരെ ഉണ്ടായ എഴുത്തുരേഖകളിൽ മലയാളത്തിന്റെ ആദ്യ രൂപമായ വട്ടെഴുത്ത് കാണാം, അഉ 956ലെ കേരളത്തിലെ ആദ്യകാല വട്ടെഴുത്ത് രേഖകളെന്നു പറയുന്ന ചെമ്പ്ര ക്ഷേത്രരേഖ എഴുതിയത് വേളങ്ങോട്ട് പെരുംതച്ചൻ ആണ്,

എഡി 955 ലെ തൃക്കാക്കര ക്ഷേത്രചെപ്പേടു എഴുതിയത് വേണാട് ഇരവികുമാരൻ പെരും തച്ചൻ ആണ്,

തിരുനെല്ലി ചെപ്പേടുഴുതിയത് ബാലുശേരി ഗണപതി നീലകണ്ഠൻ പെരുന്തട്ടാൻ ആണ്,

എഡി 1145 ലെ ശുചീന്ദ്രം ശാസനം എഴുതിയത് സോമൻ സെൽവൻ ആചാരിയാണ്,

എഡി 1225 ലെ കേരളത്തിലെ പ്രശസ്തമായ വീരരാഘവപട്ടയം എഴുതിയത് നമ്പിചടയൻ പെരുംതട്ടാൻ ആണ്,

പതിമൂന്ന്, പതിന്നാല് നൂറ്റാണ്ടുകളോടു കൂടി നമ്മുടെ മലയാള ഭാഷ ലിപി വട്ടെഴുത്തിൽ നിന്ന് കോലെഴുത്തിലേക്ക് പരിണാമം സംഭവിച്ചു, വട്ടെഴുത്ത് ലിപിയിൽ നിന്നാണ് തമിഴ് ലിപിയും ഉരിതിരിച്ച് വന്നത്,പതിനെട്ടാം നൂറ്റാണ്ട് വരെ കോലെഴുത്ത് ലിപി ഉപയോഗിച്ചിരുന്നു എന്നത് കേൾക്കുമ്പോൾ പുതിയ തലമുറയ്ക്ക് അതിശയം തോന്നാം..., ബ്രാഹ്മി ലിപിയിൽ നിന്ന് വട്ടെഴുത്തിലേക്കുള്ള പരിണാമം, വട്ടെഴുത്ത് ലിപിയിൽ നിന്നും കോലെഴുത്തിലേക്കുള്ള പരിണാമം, കോലെഴുത്തിൽ നിന്നും ഇന്നത്തെ മലയാള ലിപിയിലേക്കുള്ള പരിണാമം ... ഇനിയും നൂറ്റാണ്ടുകൾ കഴിയുമ്പോൾ ഭാഷയ്ക്കും ലിപിക്കും പരിണാമം സംഭവിക്കാം, ഇരുപതാം നൂറ്റാണ്ടിലെനമ്മുടെ സംസാരരീതിയും ഇരുപത്തിഒന്നാം നൂറ്റാണ്ടിലെ നമ്മുടെ സംസാരരീതിയും തമ്മിൽ വലിയ വ്യത്യാസം സംഭവിച്ചു കഴിഞ്ഞു,

### മലയാളഭാഷാ സാഹിത്യ നാടകപ്രസ്ഥാനം

പ്രാചീന മണിപ്രവാളം: അഉ പന്ത്രണ്ട് മുതൽ അഉ പതിനഞ്ച് വരെയാണ് ഈ രീതി ഉണ്ടായിരുന്നത്.മലയാള പദങ്ങളും തനി സംസ്കൃതപദങ്ങളും ഇടകലർത്തിയ കാവ്യ ഭാഷയാണ് മണിപ്രവാളം, പന്ത്രണ്ടാം നൂറ്റാണ്ടിൽ രചിക്കപ്പെട്ട ഉണ്ണിയച്ചി ചരിതമാണ് ഏറ്റവും പഴയ മണിപ്രവാളകൃതി,




ഉണ്ണിയാടിചരിതം, ഉണ്ണിച്ചിരുതേവി ചരിതം ,ഉണ്ണുനീലിസന്ദേശം, ചെറിയച്ചി, മല്ലിനിലാവ്, കോകസന്ദേശം, ചന്ദ്രോത്സവം, എന്നിവ മണിപ്രവാളകാവ്യങ്ങളാണ്, മനുഷ്യാലയചന്ദ്രിക, യുക്തിഭാഷ എന്നി ശാസ്ത്ര ഗ്രന്ഥങ്ങളും മണിപ്രവാളശൈലിയിൽ ഉണ്ട്, മണിപ്രവാളത്തെ പ്രാചീന കാലം, മധ്യകാലം എന്നിങ്ങനെ രണ്ടായി തിരിച്ചിട്ടുണ്ട്, ശാസ്ത്ര കൃതികൾ, സന്ദേശകാവ്യങ്ങൾ, സ്ഥലമാഹാത്മ ഗ്രന്ഥങ്ങൾ, സ്തോത്രങ്ങൾ, ലഘു കൃതികൾ, മുക്തകങ്ങൾ, ചമ്പൂക്കൾ, എന്നിവ പ്രാചീന കാലമണിപ്രവാളമായി അറിയുന്നു,

ചമ്പുക്കൾ, സ്ഥലമഹാത്മ്യം, മുക്തകങ്ങൾ, ഇതരകൃതികൾ മധ്യകാല മണിപ്രവാളമായി അറിയുന്നു, ഗദ്യവും പദ്യവും ചേർന്നിട്ടുള്ള കാവ്യരൂപമാണ് ചമ്പുക്കൾ എന്നറിയപ്പെടുന്നത്, ചാക്യാർകൂത്ത്, പാഠകം, ഹരികഥ എന്നിവ ചമ്പൂക്കൾക്ക് ഉദാഹരണമാണ്, രണ്ടുവരി, അല്ലെങ്കിൾ ഒരു നാലുവരി എഴുത്തിലൂടെ തന്നെ സമഗ്രമായ ഒരു ആശയത്തെ അവതരിപ്പിക്കാൻ കഴിയുന്ന ശ്ലോകങ്ങളെയാണ് മുക്തകങ്ങൾ എന്ന് പറയുന്നത്,

ഇക്കാലഘട്ടത്തിൽ തന്നെ പാട്ടു പ്രസ്ഥാനം ഉടലെടുത്തു, വേണാട്ടരചനായ ചിരാമൻ രചിച്ച രാമചരിതമാണ് ഏറ്റവും പഴയ പാട്ടുകാവ്യം ( പന്ത്രണ്ടാം നൂറ്റാണ്ട്),

പാട്ടു മണിപ്രവാളം തഴച്ച് വളരുന്ന കാലത്ത് തന്നെ (എഡി 13 എഡി 15 നൂറ്റാണ്ട്) ഗദ്യരചനകളും ഉണ്ടായി, ഭാഷാകൗടലീയമാണ് ഏറ്റവും പഴയ ഗദ്യരൂപം, സുഭദ്രാധനഞ്ജയം, മത്തവിലാസം തുടങ്ങിയ സംസ്കൃതനാടകങ്ങൾ, പാഠകം പറയുവാൻ വേണ്ടി രചിച്ച ദൂതവാക്യം, എന്നിവ ആധുനിക മലയാള ഗദ്യത്തിന്റെ അടിവേരുകൾ ആണ്,

### നിരണംകൃതികൾ (എഡി 1350-1450)

:തിരുവല്ലയ്ക്കടുത്ത് നിരണത്തു ജനിച്ച രാമപ്പണിക്കർ, അമ്മാവനായ മാധവപ്പണിക്കർ, മുത്തച്ചനായ ശങ്കരപണിക്കർ എന്നിവരാണ് നിരണം കവികൾ എന്നറിയപ്പെടുന്നത്, നിരണം കണ്ണശ്ശപ്പണിക്കരുടെ പിൻഗാമികൾ ആയതുകൊണ്ട് ഇവർ കണ്ണശ്ശൻമാർ എന്നും അറിയപ്പെടുന്നു, മലയാള പാട്ടു പ്രസ്ഥാനത്തെ ഇവർ പുതിയ വഴിയിലേക്ക് നയിച്ചു, തമിഴ് അക്ഷരങ്ങൾ മാത്രം ഉപയോഗിക്കുന്ന ഭാഷാരീതി വെടിഞ്ഞ് മലനാട്ടുതമിഴിൽ സംസ്കൃതപദങ്ങൾ കലർത്തി കാവ്യങ്ങൾ രചിച്ചു, ഇന്നത്തെ മലയാള ഭാഷയുടെ പൂർവ്വരൂപം, രാമപ്പണിക്കർ രചിച്ച രാമായണം' കണ്ണശ്ശ രാമായണം 'എന്നറിയപ്പെടുന്നു, നിരണം തൃക്കപ്പാലീശ്വര മഹാദേവ ക്ഷേത്രനടയിലിരുന്നാണ് രാമപ്പണിക്കർ രാമായണം രചിച്ചത്,

മാധവപ്പണിക്കർ രചിച്ച ഭഗവത്ഗീത, ഭാരതത്തിലെ പ്രാദേശിക ഭാഷകളിൽ ഭഗവത്ഗീതയ്ക്ക് ഉണ്ടായ ആദ്യത്തെ വിവർത്തനമാണ്, ശങ്കരപ്പണിക്കരുടെ ഭരതമാല, ഇവയാണ് നിരണംകൃതികൾ, ഈ കൃതികളിൽ കാവ്യ സൗന്ദര്യം കൊണ്ട് മികച്ചത് കണ്ണശ്ശരാമായണമാണ്,

കണ്ടത്തിൽ വർഗീസ് മാപ്പിളയാണ് 1892 ൽ ഭാഷാപോഷിണി ആദ്യ ലക്കത്തിൽ കണ്ണശ്ശ രാമായണം പ്രസിദ്ധികരിച്ചത്, പിന്നീട് പുസ്തകമായി പ്രസിദ്ധീകരിക്കുകയും ചെയ്തു,

പൊറാട്ടുനാടകം, കാക്കാരിശ്ശിനാടകം മുതലായ നാട്ടരങ്ങുകളും കൂത്തമ്പലങ്ങളിൽ അരങ്ങേറുന്ന കൂടിയാട്ടവുമാണ് കേരളത്തിന്റെ തനതായ നാടകരൂപങ്ങൾ, പിന്നീട് തമിഴ് സംഗീത നാടകങ്ങൾ കേരളത്തിന്റെ അരങ്ങടക്കി, വൈദ്യ

രത്നം പിഎസ് വാരിയർ, കെ.പി കറുപ്പൻ, മഹാകവി കുട്ടമത്ത് ,എന്നിവർ ഈ രംഗത്ത് മുന്നോട്ടു വന്നു, 1912ൽ കേരള വർമ്മ വലിയകോയിത്തമ്പുരാൻ ശാകുന്തളം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി, അക്കൊല്ലം തന്നെ തിരുവട്ടാർ നാരായണപ്പിള്ളയുടെ മനോമോഹനം നാടക കമ്പനിയിൽ ശാകുന്തളം അരങ്ങേറി. വൈദ്യ രത്നം പിഎസ് വാരിയരുടെ പരമശിവവിലാസം നാടക കമ്പനിയും ശാകുന്തളം മുതലായ നാടകങ്ങൾ അവതരിപ്പിച്ച് മലയാളത്തിന്റെ അരങ്ങ് കൊഴുപ്പിച്ചു, ക്രിസ്തീയ കലാരൂപമായ ചവിട്ടുനാടകത്തിലെ ഒന്നാമത്തെ ചവിട്ടുനാടകമാണ് കാറൽമാൻ ചരിതം.

മലയാളം വിശ്വകലയ്ക്ക് നല്കിയ ഏറ്റവും വലിയ സംഭാവനയാണ് കഥകളി, പതിനാറാം നൂറ്റാണ്ടിലാണ് കഥകളിരൂപം കൊണ്ടത് ,രാമായണവും മഹാഭാരത കഥകളുമാണ് മുഖ്യ ഇതിവൃത്തം, രാമനാട്ടവും കൃഷ്ണനാട്ടവുമാണ് കഥകളിയായി മാറിയത്, അതിപ്രാചീന കലാരൂപമായ മുടിയേറ്റിന്റെ വേഷം കടം കൊണ്ടതാണ് കഥകളിയുടെ വേഷം, കഥകളിയുടെ സാഹിത്യരൂപമാണ് ആട്ടക്കഥ, അളപതിനെട്ടാം നൂറ്റാണ്ടിൽ ഇരിങ്ങാലക്കുടയിൽ ജീവിച്ചിരുന്ന ഉണ്ണായി വാര്യർ 'നളചരിതം ആട്ടക്കഥ' രചിച്ചു, ഇത് മലയാളത്തിലെ ശാകുന്തളം എന്നറിയപ്പെടുന്നു, വെറും 4 ദിവസം കൊണ്ടാണ് നളചരിതം ആട്ടക്കഥ വാര്യർ ചിട്ടപ്പെടുത്തിയത്, 1749-ൽ നളചരിതം ആട്ടക്കഥ ശ്രി പത്മനാഭസ്വാമി ക്ഷേത്രത്തിൽ അരങ്ങേറി, പതിനെട്ടാം നൂറ്റാണ്ടിൽ തന്നെ ജീവിച്ചിരുന്ന കോട്ടയത്ത് തമ്പുരാനാണ് ആട്ടക്കഥകളുടെ ഉപജ്ഞാതാവ്, അദ്ദഹത്തിന്റെ കല്യാണസൗഗന്ധികം പ്രസിദ്ധമാണ്, ഇരയിമ്മൻതമ്പിയുടെ കീചകവധം, ഉത്തരാസ്വയംവരം എന്നിവയും മികച്ച ആട്ടക്കഥകളാണ്, എന്നാൽ ഏറ്റവും മികച്ച അട്ടക്കഥ നാടകീയത കൊണ്ടും സാഹിത്യം കൊണ്ടും നളചരിതം തന്നെയാണ്,

**വെൺമണി പ്രസ്ഥാനം**

പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ കൊടുങ്ങല്ലൂർ കോവിലകം കേന്ദ്രമാക്കി വളർന്ന കാവ്യ പ്രസ്ഥാനമാണ് വെൺമണി പ്രസ്ഥാനം, വെൺമണി അച്ഛൻ നമ്പൂതിരിപ്പാട്, മകൻ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, നടുവത്ത് അച്ഛൻ, മകൻ (നടുവം കവികൾ), കൊച്ചുണ്ണി തമ്പുരാൻ, ചേലപ്പറമ്പ് നമ്പൂതിരി ,ഒറവങ്കറ നമ്പൂതിരി ,പൂന്തോട്ടത്തു നമ്പൂതിരി ,കാത്തുള്ളി അച്ചുത മേനോൻ ,ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ ,കുണ്ടൂർ നാരായണ മേനോൻ ,ശിവൊള്ളിനമ്പൂതിരി ,പെട്ടരെഴി യംവലിയരാമനിളയത്തുടങ്ങി ഒട്ടേറപ്പേർ ഈ പ്രസ്ഥാനത്തിലുണ്ട്, നർമ്മബോധം, പ്രസന്ന കോമളമായ ശൈലി, സമകാലിക ജീവിത ബന്ധം എന്നിവ വെൺമണി പ്രസ്ഥാനത്തിന്റെ അടയാളങ്ങളാണ്,




സംസ്കൃത പണ്ഡിതരായ ഈ കവികളാണ് പച്ച മലയാള പ്രസ്ഥാനത്തിന് രൂപം നല്കിയത് എന്നത് കൗതുകകരമാണ്, കൊടുങ്ങല്ലൂർ കുഞ്ഞികുട്ടൻ തമ്പുരാന്റ നല്ല ഭാഷയാണ് ആദ്യത്തെ പച്ച മലയാള കൃതി, മണിപ്രവാള രീതിയും കുറച്ചൊക്കെ ഇടകലർത്തിയിട്ടുണ്ട്,

തെളി മലയാളത്തിൽ ഉണ്ടായ ആദ്യത്തെ പാട്ടുകൃതിയാണ് പതിനഞ്ചാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ചെറുശ്ശേരി നമ്പൂതിരിയുടെ കൃഷ്ണഗാഥ, ചിങ്ങ മാസത്തിൽ നിത്യപാരായണത്തിന് കൃഷ്ണഗാഥ ഉപയോഗിച്ച് വരാറുണ്ട്, മണിപ്രവാളശൈലിയും തനി നാടൻ ശൈലിയും ചേർത്ത് ശുദ്ധമായ മലയാളത്തിന് പ്രാധാന്യം നല്കിയാണ് കൃഷ്ണഗാഥ രചിച്ചിരിക്കുന്നത്,

മലയാള ഭാഷയുടെ പിതാവായ തുഞ്ചത്ത് രാമാനുജൻ എഴുത്തച്ഛൻ പതിനാറാം നൂറ്റാണ്ടിലാണ് ജീവിച്ചിരുന്നത്, കോലെഴുത്തിൽ നിന്ന് ഇന്ന് കാണുന്ന മലയാള ലിപിയിലേക്ക് പരിണാമം സംഭവിച്ചത് എഴുത്തച്ഛനിലൂടെയാണ്,

സംസ്കൃതത്തിൽ നിന്നും തമിഴിൽ നിന്നും ഉരിതിരിച്ച് വന്ന നമ്മുടെ മലയാള ഭാഷ ആദ്യം ബ്രാഹ്മി ലിപിയിൽ നിന്നും എട്ടാം നൂറ്റാണ്ടോടെ'വട്ടെഴുത്ത് ലിപിയായും, 13, 14, 15 നൂറ്റാണ്ടുകളിൽ കോലെഴുത്ത് ലിപിയായും 16, 17, 18 നൂറ്റാണ്ടോടു കൂടി ഇന്ന് നമ്മൾ എഴുതുന്ന മലയാള ഭാഷാ ലിപിയായി പരിണമിച്ചു.

എഴുത്തച്ഛൻ കിളിയെ കൊണ്ട് രാമായണം പാടിച്ചപ്പോൾ ആ കിളിപ്പാട്ട് മലയാളം ഏറ്റു പാടി. രാമപുരത്തുവാര്യരുടെ കുചേലവൃത്തം വഞ്ചിപ്പാട്ട് മലയാളം ഏറ്റു പാടി. പൂന്താനത്തിന്റെ ഭക്തി ജ്ഞാനപ്പാനയായി ഒഴുകിയപ്പോൾ അത് മലയാളം ഏറ്റുപ്പാടി. മേല്പത്തൂരിന്റ നാരായണീയം പാടിയ മലയാള ഭാഷയ്ക്കും വാത ശമനമുണ്ടായി...

'രണ്ടേകാലെന്ന് കല്പിച്ചു...
രണ്ടേകാലെന്ന് അടിയനും ...
കാലുണ്ടാകേലെന്ന് പണ്ടാല...
ഉണ്ടില്ലിന്നിത്ര നേരവും... ' .......: തന്റെ ധർമ്മസങ്കടം കുഞ്ചൻ നമ്പ്യാർ മഹാരാജാവിനോട് നർമ്മരൂപേണ പാടി ഉണർത്തിച്ചപ്പോൾ ആ നർമ്മം മലയാളം ഏറ്റു പാടി....

ഭ്രാന്തുണ്ടോ?
എന്ത് ഭ്രാന്ത്?
കളിഭ്രാന്ത്.
എന്ത് കളി?
കഥകളി.

ഇന്ദുലേഖയുടെ നർമ്മം കുറച്ചൊന്നുമല്ല മലയാളത്തെ രസിപ്പിച്ചത്. മലയാളത്തിലെ ആദ്യത്തെ ലക്ഷണമൊത്ത നോവൽ ഒ ചന്തുമേനോന്റെ 'ഇന്ദുലേഖ.'

ചങ്ങമ്പുഴയുടെ രമണനെ കുറിച്ച് പാടാത്ത കവികളോ പറയാത്ത കഥാകാരൻമാരോ ഈ മലനാട്ടിൽ ഇല്ല ..

രമണാ രമണാ നീ എങ്ങുപ്പോയി...

സമയമീതേറെ കഴിഞ്ഞുവല്ലോ ....' ..... എന്ന് വിലപിച്ചു കൊണ്ട് മദനനായി കൊടാമംഗലം സദാനന്ദൻ കഥാപ്രസംഗത്തിൽ പാടിയപ്പോൾ അത് മലയാളം ഏറ്റു പാടി.... ഉള്ളൂർ, വള്ളത്തോൾ, കുഞ്ചൻ നമ്പ്യാർ, തുഞ്ചത്ത് എഴുത്തച്ഛൻ... അങ്ങിനെ നിരവധി എഴുത്തുകാരും കവികളും മലയാളത്തെ സമ്പന്നമാക്കി

(Source: M. Mangad)

# സ്വയ പ്രശംസയിൽ നിന്നും വിട്ടു നിൽക്കാം?

തങ്ങളിൽ ആരാണു കേമൻ എന്നതു സംബന്ധിച്ച്, കൈവിരലുകൾ തമ്മിൽ തർക്കമായി! 'കൈ കൂപ്പുമ്പോൾ, ഞാനാണ് ഏറ്റവും മുന്നിൽ നിൽക്കുന്നത്. ഞാനാണു കേമൻ' ചെറുവിരൽ പറഞ്ഞു! ഇതു കേട്ട മോതിര വിരൽ പറഞ്ഞു: 'ഞാനില്ലെങ്കിൽ, കല്യാണം പോലും നടക്കില്ല. ഞാനാണു കേമൻ!' നടുവിരലും വിട്ടു കൊടുത്തില്ല:

'ഏറ്റവും നീളമുള്ള ഞാനാണ് കേമൻ!'

ചൂണ്ടു വിരൽ പറഞ്ഞു: 'ഞാനില്ലെങ്കിൽ പ്പിന്നെ, എങ്ങനെ ഒരാളെ ചൂണ്ടി പറയും? ഞാനാണു കേമൻ!' ഇതെല്ലാം കേട്ട, തള്ളവിരൽ പറഞ്ഞു: 'എന്നെ കൂടാതെ നിങ്ങൾക്കാർക്കും ഒന്നും ചെയ്യാൻ കഴിയില്ല. പക്ഷെ, നിങ്ങളില്ലെങ്കിൽപ്പിന്നെ, ഞാനിങ്ങനെ വലിപ്പം കാണിച്ചു നിൽക്കുന്ന തിൽ കാര്യമൊന്നുമില്ല താനും. നമുക്കു കേമത്വം പറഞ്ഞു മല്ലടിക്കാതിരിക്കാം?'

വിശിഷ്ടമാണെന്നുറപ്പുണ്ടെങ്കിൽപ്പിന്നെ,

ആ വൈശിഷ്ട്യത്തെക്കുറിച്ചു വിളിച്ചു പറഞ്ഞു നടക്കേണ്ട ഒരു കാര്യവുമില്ല! അളുകൾ കണ്ടും കേട്ടും, അതു തിരിച്ചറിഞ്ഞു കൊള്ളും? കഴിവുണ്ടെങ്കിൽ പ്പിന്നെ, കഴിവുകളെക്കുറിച്ചു വീമ്പിളക്കേണ്ടതില്ല. പ്രവൃത്തികളിലൂടെ അതു വ്യക്തമായിക്കൊള്ളും? ശരാശരിക്കും താഴെ പ്രകടനങ്ങൾ നടത്തുന്നവർക്കാണ്, തങ്ങളുടെ അസാധാരണ പാടവത്തെക്കുറിച്ചു പെരുമ്പറയടിച്ചു മറ്റുള്ളവരെ വിശ്വസിപ്പിക്കേണ്ടി വരുന്നത്?

ഉജ്ജ്വല പ്രകടനങ്ങൾക്കു പ്രചരണ തന്ത്രങ്ങളുടെ ആവശ്യമില്ല! അതു താനെ വെളിവായിക്കൊള്ളും? ഓരോരുത്തരും അവരവരുടെ മികവുകളെക്കുറിച്ചു സംസാരിക്കുന്നതിനു പകരം, മറ്റുള്ളവർ അവരുടെ മികവുകളെക്കുറിച്ചു സംസാരിക്കുവാൻ കാത്തിരിക്കുകയാണുത്തമം! അപ്പോഴാണ്, അവരുടെ വൈദഗ്ധ്യത്തിനും, സാമർത്ഥ്യത്തിനും വിശ്വസനീയത ലഭ്യമാകുക? സർവ്വേശ്വരൻ സഹായിക്കട്ടെ? എല്ലാവർക്കും നന്മകൾ നേരുന്നു. നന്ദി, നമസ്ക്കാരം!